# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH

Vol. 05 No. 01 THE ONLINE OFFICIAL NEWS BULLETIN 2022 January 01


## ദനഹാകാലം — SEASON OF EPIPHANY — ܥܕܢܐ ܕܕܢܚܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 2 ♪2 2nd Sunday after Christmas | 3  ♪6 Coonan cross Oath Comme. of Mar Ahathalla Bava 58th Mem. of H.H. Baselios Geevarghese II (Devalokam Catholicate Aramana) | 4 ♪2 | 5 ♪6 | 6  ♪2 ✝Denaha Baptism of our Lord (Feast of the Epiphany) | 7  ♪8 phsoq risheh d-yuhanon Mamdono Beheading of St. John the Baptist | 8  ♪8 Comme. of St. Stephen, the first Martyr |



**പരിയാരം സെന്റ് പീറ്റേഴ്സ് ദേവാലയ കൂദാശ പരിശുദ്ധ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ നടന്നു.**



വർണ്ണവിവേചനത്തിനും വംശീയതയ്ക്കുമെതിരെ ജീവിതാന്ത്യം വരെ പോരാടിയ ആർച്ച് ബിഷപ്പ് ഡെസ്മണ്ട് ടുട്ടുവിന്റെ വിയോഗം മാനവസമൂഹത്തിനാകെ തീരാനഷ്ടമാണ്. ക്രിസ്തുവിന്റെ സുവിശേഷം 21-ാം നൂറ്റാണ്ടിൽ ജീവിച്ചു കാണിച്ചവരിൽ പ്രധാനിയാണ് ബിഷപ്പ് ഡെസ്മണ്ട് ടുട്ടു. സമൂഹത്തിൽ അരികുവത്ക്കരിക്കപ്പെട്ടവരുടെ വിമോചനമാണ് സഭകളുടെ ദൗത്യമെന്ന് കാട്ടിത്തന്ന അജപാലകനായിരുന്നു ബിഷപ്പ്. അദ്ദേഹം പ്രചരിപ്പിച്ച സമാധാന സുവിശേഷം പിന്തുടരുകയാണ് നമ്മുടെ കർത്തവ്യം.

ആർച്ച് ബിഷപ്പ് ഡെസ്മണ്ട് ടുട്ടുവിന്റെ സ്മരണയ്ക്കു മുമ്പിൽ പ്രാർത്ഥനകളും, ആദരാഞ്ജലികളും അർപ്പിക്കുന്നു.

**– പരിശുദ്ധ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ**



**മൂന്നാമത് ഹോളി ഇന്നസെന്റ്സ് അവാർഡ് പ. കാതോലിക്കാ ബാവായ്ക്കു മെഴുവേലി ഹോളി ഇന്നസെന്റ്സ് ഓർത്തഡോക്സ് ഇടവക വികാരി ഫാ. മാമ്മൻ തോമസ് നൽകി ആദരിക്കുന്നു. പരിശുദ്ധ ബാവയുടെ ജീവകാരുണ്യ മേഖലയിലെ പ്രവർത്തനങ്ങളെ ആദരിച്ചാണ് ഈ വർഷത്തെ അവാർഡ് നൽകിയത്.**

## മലങ്കര അസോസിയേഷൻ അന്തിമ ലിസ്റ്റ് പ്രസിദ്ധീകരിച്ചു

കോട്ടയം: കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് പള്ളിയിൽ 2022 ഫെബ്രുവരി 25-ന് നടക്കുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗങ്ങളുടെ അന്തിമ ലിസ്റ്റ് യോഗ സ്ഥലത്തും ദേവലോകം കാതോലിക്കേറ്റ് അരമനയിലും പ്രസിദ്ധീകരിച്ചു.

ഏഴ് മെത്രാപ്പോലീത്താമാരെ തിരഞ്ഞെടുക്കുന്നതിന് വേണ്ടിയാണ് യോഗം ചേരുന്നത്. അസോസിയേഷൻ യോഗത്തിൽ സംബന്ധിക്കാൻ അർഹതയുള്ളവരുടെ ലിസ്റ്റാണ് പ്രസിദ്ധീകരിച്ചിരിക്കുന്നത്. അസോസിയേഷനിൽ സംബന്ധിക്കുന്ന എല്ലാ അംഗങ്ങളും രണ്ട് ഡോസ് കോവിഡ് വാക്സിൻ സ്വീകരിച്ചതിന്റെ സർട്ടഫിക്കറ്റ് നിർബന്ധമായും യോഗസ്ഥലത്ത് ഹാജരാക്കണമെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അറിയിച്ചു.

## ഒഴിപ്പിച്ചു

കാഞ്ഞിരമറ്റം: കൊച്ചി ഭദ്രാസനത്തിലെ കാഞ്ഞിരമറ്റം സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് പള്ളിയുടെ പ്രധാന പെരുന്നാൾ തടസ്സപെടുത്താനുള്ള വിഘടിത വിഭാഗം ശ്രമങ്ങൾ അധികാരികൾ വിഫലമാക്കി. വിഘടിത വിഭാഗം കാഞ്ഞിരമറ്റം പള്ളിയിൽ പ്രശ്നങ്ങളുണ്ടെന്ന് വരുത്തുവാനും തർക്കങ്ങൾ ഉണ്ടാക്കുന്നതിനുമായി പള്ളിക്ക് മുന്നിൽ സ്ഥാപിച്ച ഫ്ളക്സുകളും, തോരണങ്ങളും കൊടികളും മലങ്കര സഭയുടെ പരാതിയിന്മേൽ അധികാരികളുടെ ഇടപടീലിൽ ഒഴിപ്പിച്ചു.


Published by Dr. Geevarghese Mar Yulios Metropolitan on behalf of MOSC Media Department

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH

ആരാധനാ കലണ്ടർ

# ജീവനുള്ള വെള്ളത്തിങ്കലേയ്ക്ക് വിശുദ്ധിയോടെ കടന്നു വരിക; ആത്മാവിലും സത്യത്തിലും പിതാവിനെ നമസ്ക്കരിക്കുക



ഡോ. ഗീവർഗീസ് മാർ യൂലിയോസ്

രക്ഷകന്റെ ജനനപെരുന്നാളും ചേലാകർമ്മ പെരുന്നാളും ആഘോഷിച്ച ശേഷം പ. സഭ അവനോടൊപ്പം വളരുന്ന അനുഭവമാണ് ഈ ദിവസങ്ങളിൽ ധ്യാനിക്കുന്നത്. വെള്ളം വാഴ്വിന്റെ പ്രത്യേക ക്രമത്തോടെ കർത്താവിന്റെ മാമോദീസാ പെരുന്നാൾ - ദനഹാ പെരുന്നാൾ - ജനുവരി ആറാം തീയതി മോറാനായ പെരുന്നാളായി ആഘോഷിച്ച ശേഷം അനുബന്ധ പെരുന്നാളുകളായി വി. യോഹന്നാൻ മാംദാനായുടെ ശിരച്ഛേദ-രക്തസാക്ഷിത്വ പെരുന്നാളായി ജനുവരി 7-നും വി. സ്തേഫാനോസ് സഹദായുടെ രക്തസാക്ഷിത്വ പെരുന്നാളായി ജനുവരി 8-ഉം വി. സഭ ആഘോഷിക്കുന്നു.

**ദനഹാ പെരുന്നാൾ:** 'ദനഹാ' എന്നാൽ 'ഉദയം' എന്നർത്ഥം. ദനഹാ പെരുന്നാളിന്റെ അർത്ഥതലങ്ങൾ എത്ര വ്യാഖ്യാനിച്ചാലും പൂർണ്ണമാവുകയില്ല. ഏറെ ഒരുക്കത്തോടെ അന്നത്തെ വേദവായനാ ഭാഗങ്ങൾ വായിച്ച് ധ്യാനിക്കുകയും ആരാധനയിൽ ഒരുക്കത്തോടെ സംബന്ധിച്ച് പ്രുമിയോൻ-സെദ്റാകൾ ശ്രദ്ധിക്കുകയും ചെയ്യുമ്പോൾ പരിശുദ്ധാത്മാവ് അവ നമുക്ക് വെളിപ്പെടുത്തി തരും. എന്നാൽ എടുത്ത് പറയേണ്ട രണ്ട് കാര്യങ്ങൾ ഉള്ളത് ഏറ്റവും ചുരുക്കമായി സൂചിപ്പിക്കുന്നു.

1. കർത്താവിന്റെ വി. മാമോദീസാ പെരുന്നാളിനെ 'ഉദയത്തിന്റെ വലിയ പെരുന്നാൾ' എന്ന് വി. സഭ വിളിക്കുന്നതിന്റെ കാരണം, അന്ന് വ്യക്തവും കൃത്യവുമായി വി. ത്രിത്വം വെളിപ്പെടുന്നു എന്നതിനാലാണ്. പുത്രൻ വെള്ളത്തിൽ നിന്നും കയറിയ ഉടനെ ആകാശം പിളരുന്നതും ആത്മാവ് പ്രാവ് പോലെ അവന്റെ മേൽ വരുന്നതും അപ്പോൾ 'നീ എന്റെ പ്രിയ പുത്രൻ. നിന്നിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു' എന്ന് സ്വർഗ്ഗത്തിൽ നിന്ന് ഒരു ശബ്ദവും ഉണ്ടായതായി വി. മർക്കോസ് ഏവൻഗേലിസ്ഥാ സാക്ഷിക്കുന്നു (വി. മർക്കോസ് 1.1-11). ഇതേ സംഭവം ഒരേ വാക്കുകളിൽ വി. മത്തായി ശ്ലീഹായും സാക്ഷിക്കുന്നു (3.1-17). വി. ലൂക്കോസ് ഏവൻഗേലിസ്ഥയും (3.15-22) ഈ സംഭവം രേഖപ്പെടുത്തുന്നു.

സന്ധ്യാനമസ്ക്കാരത്തിന്റെ പ്രുമിയോനിൽ ഈ വെളിപ്പെടുത്തൽ വി. പിതാക്കന്മാർ പറഞ്ഞിരിക്കുന്നത് ശ്രദ്ധിക്കുക: "അശരീരിയായി ഉച്ചസ്വരത്തിൽ തന്റെ പ്രിയ പുത്രനിൽ സമ്മതിച്ചു പറഞ്ഞ ഏക പിതാവും നദിയിൽ പ്രത്യക്ഷനായി സ്വന്ത ദാസനാൽ സ്നാനം കഴിക്കപ്പെട്ട ഏക വന്ദ്യ പുത്രനും തന്റെ ഇറക്കത്തെ തെളിയിപ്പാൻ ഉയരത്തിൽ നിന്നും പ്രത്യക്ഷനായി വന്ന ഏക ശ്രേഷ്ഠാത്മാവും" എന്നും വീണ്ടും "തന്റെ വാത്സല്യം മൂലം തന്റെ സൃഷ്ടിയോട് സംസാരിച്ചു തന്റെ യഥാർത്ഥം തെളിയിച്ച പിതാവും തന്റെ തിരുവിഷ്ടപ്രകാരം ഒഴുക്കിയ നദിയിൽ സ്നാനം ഏറ്റ നിർമ്മലനായ പുത്രനും പ്രാവിന്റെ രൂപത്തിൽ ഇറങ്ങി തന്റെ ശിരസ്സിൽ ഇരുന്ന് പുത്രനെ അറിയിച്ച റൂഹായുമായ ത്രീയേക ദൈവത്തിന് സ്തുതി" എന്നും നാം പ. സഭയുടെ സ്തുതിചൊവ്വാക്കപ്പെട്ട ത്രിത്വ വിശ്വാസം പ്രഖ്യാപിച്ച് പറയുന്നു. വി. ത്രിത്വത്തിന്റെ പൂർണ്ണ വെളിപ്പെടൽ എന്നതിനാൽ ഈ സംഭവത്തെ 'ഉദയം' (Ephiphany) എന്നും "ദൈവവെളിപ്പെടുത്തൽ" (Theophany) എന്നും വിളിക്കുന്നു.

അന്നേ ദിവസം ഭവനങ്ങളുടെ മുറ്റത്ത് സ്തൂപങ്ങൾ ഉയർത്തി നാല് ഭാഗങ്ങളിലേയ്ക്ക് - ദിക്കുകൾ - ചിരാതുകളിൽ എണ്ണ പകർന്ന് തിരി തെളിച്ച് വയ്ക്കുകയും ദേവാലയത്തിലെ സന്ധ്യാനമസ്ക്കാരത്തിനു ശേഷം പ്രദക്ഷിണമിറങ്ങി അലങ്കരിക്കപ്പെട്ട ഈ ഭവനങ്ങളുടെ മുന്നിലൂടെപ്പോയി ആശീർവദിക്കുകയും ചെയ്യുന്ന ശ്രേഷ്ഠമായ പാരമ്പര്യവും കാണാം. "ഈശോ നുഹറോ" എന്ന അർത്ഥവത്തായ ഗാനമാണ് ഈ സമയത്ത് പട്ടക്കാരും വിശ്വാസികളും ആലപിക്കുന്നത്: "ഈശോ തന്റെ ഉഷസ്സാൽ ലോകം വെളിവാക്കിയവനേ! എന്റെ കണ്ണാൽ കാണാത്തതിനാൽ കണ്ണ് തരണമേ" എന്നാണ് ആ ഗാനം പാടുന്നത്. "വെളിവ് നിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്നു" എന്ന ഗാനവും ദനഹാ പെരുന്നാളിനെ അനുസ്മരിക്കുന്നതാണ്. ആഴമുള്ള അർത്ഥങ്ങളുള്ള പഴയ ഗാനങ്ങൾ ഉപയോഗിക്കാതെ നൈമിഷിക-വൈകാരിക ഭാവങ്ങൾ മാത്രമുള്ള ഗാനങ്ങൾ ഓർത്തഡോക്സ് പാരമ്പര്യത്തിൽ പെടുന്നതല്ല എന്നും ഇവിടെ ഓർമ്മിപ്പിക്കട്ടെ. നമ്മുടെ നമസ്ക്കാരക്രമങ്ങളിലെ അർത്ഥമുള്ള അനുതാപ ഗീതങ്ങൾ (ബോവൂസോകൾ) ഓർത്തഡോക്സ് കൺവൻഷൻ വേദികളിൽ അടുത്ത തലമുറയെ പഠിപ്പിച്ചില്ലെങ്കിൽ അവ നമുക്ക് എന്നേക്കുമായി നഷ്ടപ്പെടുമെന്ന് സാന്ദർഭികമായി സൂചിപ്പിക്കട്ടെ.

**അഗ്നി കൊണ്ടും ആത്മാവിലുമുള്ള സ്നാനം കർത്താവ ആരംഭിച്ചത് പ. സഭയിൽ ആണെന്ന് കാണാം. ആത്മിക യോർദാനായ വി. മാമോദീസാതൊട്ടിയിൽ കൂദാശാപരമായി സഭയുടെ പൗരോഹിത്യം വി. യോർദാനെ ദൈവശക്തിയാൽ ക്രമീകരിക്കുന്നു. അതിൽ വി. മാമോദീസാ മുഴുകുന്നവൻ ആത്മാവിലും സത്യത്തിലും പുനർജനിക്കുന്നു.**




2. വെള്ളം വാഴ്വിന്റെ ശുശ്രൂഷയാണ് ദനഹാ പെരുന്നാളിൽ ഏറെ ശ്രദ്ധേയമായ മറ്റൊരു കാര്യം. അതിന്റെ അർത്ഥവ്യാപ്തികൾ മുഴുവൻ ആ ശുശ്രൂഷയിൽ തന്നെ വ്യക്തമാണ്. വെള്ളത്തിന്മേൽ ദൈവത്തിന്റെ ആത്മാവ് പരിവർത്തിച്ചുകൊണ്ടിരുന്നുവെന്ന് സൃഷ്ടിചരിത്രത്തിന്റെ ആരംഭത്തിൽ നാം കാണുന്നു. പ്രപഞ്ചസൃഷ്ടിയിൽ ജീവന്റെ നില്പിന് ആധാരം ജലത്തിന്റെ സാന്നിദ്ധ്യമാണ്. വെള്ളമില്ലാത്തിടത്ത് ജീവനുമില്ല എന്നാണ് ഇന്നു വരെയുമുള്ള പ്രമാണം. ഭാരതീയ ചിന്താപദ്ധതിയുൾപ്പെടെ വിശ്വോത്തരങ്ങളായ തത്വചിന്തകളിലെല്ലാം ജലത്തെ അടിസ്ഥാന മൂലകങ്ങളിലെ പ്രഥമ സ്ഥാനത്ത് ദർശിക്കുന്നുണ്ട്. ശുദ്ധ മലയാളത്തിൽ പറഞ്ഞാൽ, വെള്ളം, മണ്ണ്, തീ, വായു, ആകാശം എന്നിവയാണ് പഞ്ച മൂലകങ്ങൾ.

ജീവസന്ധാരണത്തിന് പുറമെ ശുചീകരണത്തിനുള്ള പ്രഥമ ഉപാധിയും ജലമാണ്. അറിയപ്പെടുന്ന മത പ്രസ്ഥാനങ്ങളിലെല്ലാം ശുദ്ധീകരിക്കപ്പെട്ട -

കൗദാശിക – ജീവിതത്തിലേയ്ക്കുള്ള പ്രഥമ പടി ജലം കൊണ്ടുള്ള കഴുകലാണ്. സന്യാസത്തിലേയ്ക്ക് ഒരു വ്യക്തിയെ സ്വീകരിക്കുമ്പോഴും അതുപോലെ ആചാര്യത്വത്തിലേയ്ക്ക് സ്വീകരിക്കുമ്പോഴുമെല്ലാം ജലം കൊണ്ടുള്ള ഒരു കഴുകൽ ദർശിക്കാം; കർത്താവ് ശ്ലീഹന്മാരുടെ കാലുകൾ കഴുകുന്നത് ഇതിനുള്ള ഏറ്റവും വലിയ ഉദാഹരണമാണല്ലോ.

എന്നാൽ ഇവിടെ പിതാക്കന്മാർ ചർച്ച ചെയ്യുന്ന ഒരു പ്രധാന ചോദ്യം സ്രഷ്ടാവിന് സൃഷ്ടിക്കപ്പെട്ടതിനെ കൊണ്ടുള്ള ഒരു കഴുകലിന്റെ ആവശ്യമുണ്ടോ എന്നതാണ്. താത്വിക ഭാഷയിൽ ഇല്ല എന്ന് പറയാം; എന്നാൽ സ്രഷ്ടാവ് സൃഷ്ടിയായി പരിമിതപ്പെട്ട അവസ്ഥയിൽ ആവശ്യം ഉണ്ടു താനും! ഈ പശ്ചാത്തലത്തിൽ നിന്നുകൊണ്ടാണ് ദനഹാ പെരുന്നാളിലെ വെള്ളം വാഴ്വിന്റെ ക്രമത്തിൽ വി. പിതാക്കന്മാർ ധ്യാനിച്ചിരിക്കുന്നത്.

വെള്ളത്തെക്കുറിച്ചുള്ള അടിസ്ഥാനപരമായ എല്ലാ വായനാഭാഗങ്ങളും അന്നത്തെ ആരാധനാഭാഗങ്ങളിൽ ഉൾപ്പെടുത്തിയിരിക്കുന്നുവെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. 'ഭീകരമാരിനിധിക്കെതിരായ് ദൈവം നടകൊണ്ടു' എന്ന് തുടങ്ങുന്ന പ്രഖ്യാപനത്തിൽ തന്നെ രക്ഷിക്കുവാനും ഒപ്പം സംഹരിക്കുവാനുമുള്ള വെള്ളത്തിന്റെ കഴിവിനെ നാം കാണുന്നു. പഞ്ചഭൂതങ്ങളിലെ മൃതു ഭൂതമായ വെള്ളം പാത്രത്തിൽ എടുത്ത് ധാര കോരുമ്പോൾ ഉണ്ടാകുന്ന സുഖവും – "പാത്രമതിൽ തണ്ണീർ വാർന്നു താൻ കഴുകി ശിഷ്യന്മാരെ" – അതു തന്നെ പ്രളയമായി നമ്മുടെ മുന്നിലെത്തുമ്പോൾ ഉണ്ടാകുന്ന ദുഃഖവും അധികം വ്യാഖ്യാനം കൂടാതെ തന്നെ ഇപ്പോൾ നമുക്ക് മനസ്സിലാകുമല്ലോ.

പാപ അശുദ്ധിയില്ലാത്തവൻ യോർദാനിൽ ഇറങ്ങിയപ്പോൾ മാനുഷിക അശുദ്ധിയാൽ മലീമസമായിരുന്ന നദി ശുദ്ധീകരിക്കപ്പെട്ടു എന്നതാണ് വെള്ളം വാഴ്വിന്റെ അടിസ്ഥാന സന്ദേശം. സ്രഷ്ടാവിനെ കഴുകുവാൻ സൃഷ്ടിതമായതിന് ഭാഗ്യം ലഭിച്ചതിനാൽ താൻ ഭാഗ്യവതി എന്നാണ് നദി പാടി പറയുന്നത്. അവന്റെ സ്നാനത്താൽ പ്രപഞ്ചത്തിലെ സകല നീരുറവകളും ശുദ്ധീകരിക്കപ്പെട്ടു എന്ന് സാരം. യോർദാനിലേക്കു കടന്നുവരുന്ന കർത്താവിനെക്കുറിച്ചുള്ള യോഹന്നാന്റെ സാക്ഷ്യം ഇവിടെ പ്രധാനപ്പെട്ടതാണ്: "ഇതാ ലോകത്തിന്റെ പാപത്തെ വഹിക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്."

3. യോഹന്നാന്റെ സ്നാനവും കർത്താവിന്റെ സ്നാനവും തമ്മിലുള്ള ബന്ധവും അടിസ്ഥാനപരമായ വ്യത്യാസവും കൂടെ ചുരുക്കമായി പ്രതിപാദിക്കപ്പെടേണ്ടതുണ്ട്. യോഹന്നാൻ നൽകുന്നത് മാനസാന്തര സ്നാനമാണ്. അനുതാപത്തിന്റെ പ്രസംഗം കേട്ട് അനുതപിച്ച ആളുകളാണ് അവന്റെ മുന്നിൽ നദിയിൽ മുട്ടുകുത്തിക്കൊണ്ടിരുന്നത്. അപ്പോൾ യോഹന്നാൻ പറയുന്ന വാക്കുകൾ ശ്രവിക്കുക: "എന്നിലും ബലമേറിയവൻ എന്റെ പിന്നാലെ വരുന്നു; അവന്റെ ചെരിപ്പിന്റെ വാറ് കുനിഞ്ഞഴിപ്പാൻ ഞാൻ യോഗ്യനല്ല. ഞാൻ നിങ്ങളെ വെള്ളത്തിൽ സ്നാനം കഴിപ്പിക്കുന്നു; അവനോ നിങ്ങളെ പരിശുദ്ധാത്മാവിനാൽ സ്നാനം കഴിപ്പിക്കും" (വി. മർക്കോസ് 1.7–8). യോർദാൻ നദിയും യൂഹാനോനും ത്രിത്വത്തിന്റെ വെളിപ്പെടലിനുള്ള ഒരു ഉപാധിയായി പരിണമിച്ചുവെന്നതിലുപരി സ്രഷ്ടാവിന് സൃഷ്ടിയിൽ നിന്നുമുള്ള ഒരു ശുദ്ധീകരണ സ്നാനം ആവശ്യമില്ലാ എന്ന് സാരം.

അഗ്നി കൊണ്ടും ആത്മാവിലുമുള്ള സ്നാനം കർത്താവ ആരംഭിച്ചത് പ. സഭയിൽ ആണെന്ന് കാണാം. ആത്മിക യോർദാനായ വി. മാമോദീസാതൊട്ടിയിൽ കൂദാശാപരമായി സഭയുടെ പൗരോഹിത്യം വി. യോർദാനെ ദൈവശക്തിയാൽ ക്രമീകരിക്കുന്നു. അതിൽ വി. മാമോദീസാ മുഴുകുന്നവൻ ആത്മാവിലും സത്യത്തിലും പുനർജനിക്കുന്നു. അവന്റെ മരണത്തിൽ പങ്കാളികളായി അവനിൽ ഉയിർക്കുന്നതാണ് ക്രൈസ്തവ മാമോദീസാ (റോമർ 6.1–5). ചുരുക്കത്തിൽ ജനതയെ ക്രിസ്തുവിലേയ്ക്ക് അടുപ്പിക്കുവാനുള്ള അനുതാപത്തിന്റെ മാനസാന്തര സ്നാനമാണ് വി. യോഹന്നാൻ നടത്തിയിരുന്നതെങ്കിൽ വെള്ളത്താലും ആത്മാവാലും നിത്യതയിലേയ്ക്ക് ജനിപ്പിച്ച് ജീവിപ്പിക്കുന്ന പ്രക്രിയയാണ് ക്രിസ്തു നൽകുന്ന സ്നാനം. അതിലേക്കാണ് ക്രിസ്തു നിക്കോദിമോസിനെ ക്ഷണിച്ചത് (വി. യോഹ. 3.5–6); നമ്മെയും കൂട്ടിച്ചേർത്തത് എന്ന് ഓർക്കണം.

അഗ്നിയാലും ആത്മാവാലുമുള്ള യഥാർത്ഥ സ്നാനം സ്വീകരിച്ചവരിൽ ആദ്യജാതന്മാരാണ് ധീര രക്തസാക്ഷികളായ വി. യോഹന്നാൻ മാംദാനയും വി. സ്തേഫാനോസ് ശെമ്മാശനും. അവരുടെ ഓർമ്മപെരുന്നാൾ ഈ ദിവസങ്ങളിൽ ആഘോഷിക്കുന്നത് ഏറെ ആത്മപ്രചോദനം നൽകുന്നതാണ്. 'ഗളരുധിരത്താൽ ധവളിമയംഗങ്ങൾക്ക് ഉളവാക്കി'യവരുടെ (കഴുത്തിൽ നിന്നും ഒഴുകിയ രക്തത്തിൽ വി. മാമോദീസാ സ്വീകരിച്ചവർ അഥവാ ക്രൈസ്തവ രക്തസാക്ഷികൾ) സംഘം അനുദിനം വർദ്ധിച്ചു വരുന്ന വലിയ പ്രതിഭാസമാണ് ആത്മിക സഭയുടെ ചരിത്രത്തിൽ നാം കാണുന്നത്.

അവരാരും മരണത്തെ ഭയന്ന് പിൻതിരിഞ്ഞവരല്ല. കാരണം അവർ കണ്ടത് ക്രൂശിന്മേൽ തല ചായ്ച്ചവൻ അവർക്കായി മുടികൾ മുടയുന്നതാണ്. തനിക്കു നേരെ ക്രൂദ്ധരായി വലിയ കല്ലുകൾ എറിയുന്നവരെയല്ല മറിച്ച് മുന്നിൽ സ്വർഗ്ഗം തുറന്നിരിക്കുന്നതാണ് വി. സ്തേഫാനോസ് കണ്ടത്. കാരണം അവർ നോക്കുന്നത് തിരശ്ചീനമായിട്ടല്ല; മറിച്ച് അവരുടെ ബോധങ്ങളും വിചാരങ്ങളും പിതാവാം ദൈവത്തിന്റെ വലതുഭാഗത്ത് മശിഹാ തമ്പുരാൻ എഴുന്നള്ളിയിരിക്കുന്ന മഹോന്നതങ്ങളിലായിരുന്നു. അവരുടെ പ്രാർത്ഥന നമുക്ക് തുണയാകട്ടെ. ❑



## മെയിൻ റോഡ് സെന്റ് ഗ്രീഗോറിയോസ് പള്ളിയുടെ 53–ാം സ്ഥാപിത പെരുന്നാൾ

കുന്നംകുളം: മെയിൻ റോഡ് സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയുടെ 53–ാം സ്ഥാപിത പെരുന്നാൾ ഡിസംബർ 30, 31 എന്നീ തിയതികളിൽ ആഘോഷിച്ചു. പെരുന്നാൾ ശുശ്രൂഷകൾക്ക് ഡോ. സഖറിയാസ് മാർ അപ്രേം മുഖ്യകാർമ്മികത്വം നൽകി.

പെരുന്നാൾ ദിവസമായ ഡിസംബർ 31–ന് വിശുദ്ധ മൂന്നിന്മേൽ കുർബാനയും, പള്ളിക്കു ചുറ്റുമുള്ള പ്രദിക്ഷണവും, ആശീർവാദവും, നേർച്ചയും നടന്നു. പെരുന്നാളിന് വികാരി ഫാ. ഗീവർഗ്ഗീസ് വർഗീസ്, കൈസ്ഥാനി റ്റി. ഐ. ഉല്ലാസ്, സെക്രട്ടറി സി. കെ . ബാബു എന്നിവരങ്ങിയ കമ്മിറ്റി നേതൃത്വം നൽകി.

"ഏതു സഭയായാലും തരക്കേടില്ല, രക്ഷയ്ക്കു തടസ്സമില്ല എന്നൊരു മനോഭാവം ചിലർക്കെല്ലാമുണ്ട്. ആ മനോഭാവം ശരിയല്ല. സഭ ഒന്നേയുള്ളു. അതു സത്യവിശ്വാസമുള്ള സഭയാണ്. വിശ്വാസം പരിത്യജിക്കാൻ ഇക്കാലത്തുള്ള ആളുകൾക്ക് ഒരു പ്രയാസവുമില്ല. വസ്ത്രം മാറുന്നതുപോലെയാണ് അവർ വിശ്വാസം മാറുന്നത്. വിശ്വാസവിപരീതികളുമായി വിവാഹബന്ധത്തിൽ ഏർപ്പെടരുത്. ശേത്തിന്റെ മക്കളും കായേന്റെ മക്കളും തമ്മിലുണ്ടായ വിവാഹബന്ധമാണ് ജലപ്രളയംമൂലം ലോകത്തിന്റെ നാശത്തിനു കാരണമായിത്തീർന്നത് എന്ന് ഓർത്തുകൊള്ളണം. എന്റെ സഭ സത്യസഭ എന്നുള്ള ബോധത്തോടും തീഷ്ണതയോടും കൂടി, അതിന്റെ വളർച്ചയ്ക്കു വേണ്ടി നിങ്ങളെല്ലാവരും ആത്മാർത്ഥമായി പ്രവർത്തിക്കണം. അത് നാമെല്ലാവരുടേയും ചുമതലയാണ്. നമ്മുടെ മുമ്പു കടന്നുപോയിട്ടുള്ള പിതാക്കന്മാർ നല്ല സഭാസ്നേഹവും വൈരാഗ്യവുമുള്ളവരായിരുന്നു. അങ്ങനെയുള്ളവരുടെ സന്തതികളാണു നിങ്ങൾ. എന്റെ സഭയ്ക്കുവേണ്ടി ഞാൻ ജീവൻകൂടി വയ്ക്കും എന്ന മനോഭാവം വേണം."

**– പ. ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ**

ആശംസ



# അഭിമാനപൂർവ്വം അഞ്ചാം വർഷത്തിലേക്ക്

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക വാർത്താ മാധ്യമ വിഭാഗത്തിന്റെ വകയായി "മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് ന്യൂസ് ലെറ്റർ' പ്രസിദ്ധീകരണം ആരംഭിച്ചിട്ട് നാലു വർഷം പൂർത്തിയായി. ഈ ഡിജിറ്റൽ യുഗത്തിൽ സഭയുടെ പ്രധാനപ്പെട്ട വാർത്തകൾ ദിവസങ്ങളോളം കാത്തിരുന്ന് അറിയുന്നതിനു പകരം ആഴ്ചതോറും സഭാവിശ്വാസികൾക്ക് ഡിജിറ്റൽ രൂപത്തിൽ ഈ പത്രിക ലഭിക്കുന്നു. സഭാജീവിതത്തെയും സഭയുടെ ആരാധനാ പൈതൃകത്തെയും, സഭാചരിത്രത്തിന്റെ വഴികളെയും, കാലികമായ പ്രബോധനങ്ങളെയും ഉൾക്കൊള്ളിച്ചുകൊണ്ടുള്ള ലേഖനങ്ങളും, സഭാസംബന്ധമായ വാർത്തകളും ഇതിൽ ഉൾപ്പെടുത്തിയിരിക്കുന്നു. അതോടൊപ്പം വിജ്ഞാനപ്രദങ്ങളാകുന്ന മറ്റു പംക്തികളും ആരാധനാവർഷത്തിലെ ഓരോ കാലഘട്ടത്തിന്റെ ആഴ്ചയുടെയും, ദിവസങ്ങളുടെയും പ്രത്യേകതകളും ഇതിൽ ചേർത്തിരിക്കുന്നു.

ഈ പത്രികയുടെ പ്രസിദ്ധീകരണത്തിനുവേണ്ടി എന്നോടൊപ്പം പ്രവർത്തിക്കുന്ന എല്ലാവരെയും പ്രത്യേകം അഭിനന്ദിക്കുകയും ദൈവം തമ്പുരാൻ അവരെയെല്ലാം അനുഗ്രഹിക്കട്ടെ എന്നു പ്രാർത്ഥിക്കുകയും ചെയ്യുന്നു. മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് ന്യൂസ് ലെറ്ററിന്റെ അഞ്ചാമത്തെ വർഷം ആരംഭിക്കുന്ന ഈ സമയത്ത് ഈ പത്രികയുടെ പ്രസിദ്ധീകരണം മൂലം ലോകത്തെമ്പാടുമുള്ള നമ്മുടെ സഭയിലെ പുതിയ തലമുറയെ ക്രിസ്തുവിനോടും സഭാഗാത്രത്തോടും ചേർത്തു നിർത്തുവാനും ആത്മീയജ്ഞാനത്തിന്റെ വഴിയിലേക്ക് അവരെ ആനയിക്കുവാനും സാധിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു. ഇതിന്റെ എല്ലാ വായനക്കാർക്കും സന്തോഷത്തിന്റെയും സമാധാനത്തിന്റെയും ഒരു പുതുവത്സരം ആശംസിക്കുന്നു.

ക്രിസ്തുവിൽ നിങ്ങളുടെ ആത്മീയ ഇടയൻ

**പുലിക്കോട്ടിൽ ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത**

## കുന്നംകുളം മെത്രാസന ദിനം നാളെ ആചരിക്കും

കുന്നംകുളം: 2022 ജനുവരി 02-ാം തീയതി ഞായറാഴ്ച്ച കുന്നംകുളം മെത്രാസന ദിനമായി ആചരിക്കും. കുന്നംകുളം മെത്രാസനത്തിലെ എല്ലാ പള്ളികളിലും നാളെ വി. കുർബാനയിൽ സഭയ്ക്ക് വേണ്ടിയും പ്രത്യേകിച്ച് കുന്നംകുളം മെത്രാസനത്തിനുവേണ്ടിയും പ്രാർത്ഥന നടത്തും.

ആർത്താറ്റ് മെത്രാസന അരമനയിലെ സെൻറ് ഗ്രിഗോറിയോസ് അരമന ചാപ്പലിൽ നാളെ രാവിലെ 6.15ന് പ്രഭാതനമസ്ക്കാരം, 7.00 വി. കുർബാന, തുർന്ന് പതാക ഉയർത്തൽ എന്നീ പരിപാടികൾ ഉണ്ടായിരിക്കും.




### വെട്ടിക്കൽ ദയറാ മാനേജരായി ഫാ. എം. സി. കുര്യാക്കോസ് ചുമതലയേറ്റു

പരിശുദ്ധ കാതോലിക്കാ ബാവായുടെ കല്പനപ്രകാരം വെട്ടിക്കൽ ദയറാ മാനേജരായി ഫാ. എം. സി. കുര്യാക്കോസ് ചുമതലയേറ്റു. പരുമല സെമിനാരിയുടെ മാനേജരായി സേവനമനുഷ്ഠിച്ചുവരികയായിരുന്നു




### പരുമല സെമിനാരി മാനേജരായി ഫാ. വിനോദ് ജോർജ്ജ് ചുമതലയേറ്റു

പരിശുദ്ധ കാതോലിക്കാ ബാവായുടെ കല്പനപ്രകാരം പരുമല സെമിനാരി മാനേജരായി ഫാ. വിനോദ് ജോർജ്ജ് ആറാട്ടുപുഴ ചുമതലയേറ്റു. പരിശുദ്ധ പരുമല തിരുമേനിയുടെ ജന്മസ്ഥലമായ മുളന്തുരുത്തിയിലെ വെട്ടിക്കൽ ദയറായുടെ മാനേജരായി സേവനമനുഷ്ഠിച്ചു വരികയായിരുന്നു.

**2021 മിസ്റ്റർ കേരള ഹാൻഡ്സം മത്സരത്തിൽ വിന്നർ പട്ടം കരസ്ഥമാക്കിയ ജയ്സൺ സാംസൺ ഡാനിയൽ. പത്തനാപുരം മാർ ലാസറസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗമാണ്.**



ലേഖനം

# സമാധാനത്തിന്റെ 'വലിയ ബാവാ'

ഫാ. ഡോ. കെ. എം. ജോർജ്

വിശ്വസംസ്കൃതിക്കു നമ്മുടെ രാജ്യം നൽകിയ വിശിഷ്ട ദാനങ്ങളിൽപ്പെട്ടതാണ് ഗുരു, ഋഷി, യോഗി, ആചാര്യൻ, മുനി തുടങ്ങിയ പദങ്ങൾ. ആ വാക്കുകൾക്കു മാറ്റും മിഴിവുമേകി തിളങ്ങുന്ന മൂർത്ത രൂപങ്ങൾ ഇന്ന് ഏറെയില്ല. അതുകൊണ്ടാവണം ആത്മാഭിമുഖ്യമുള്ള ഭാരതീയരെല്ലാം ഏതാണ്ടൊരു ഗൃഹാതുരതയോടെ ആ വാക്കുകൾ കേൾക്കുന്നതും ഉരുവിടുന്നതും.

മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷനായി 34 വർഷം സഭയെ നയിച്ച പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായെ അടുത്തറിഞ്ഞവർ അദ്ദേഹത്തെ വിശേഷിപ്പിക്കുന്നത് മുൻപറഞ്ഞ വാക്കുകൾ ഉപയോഗിച്ചാണ്. പൗരസ്ത്യ യൗഗിക പാരമ്പര്യത്തിന്റെ കണ്ണിയായി അതിനെ സ്വജീവിതത്തിൽ സാക്ഷാത്ക്കരിച്ച ആചാര്യനും പിതാവുമാണദ്ദേഹം.

നൂറ്റാണ്ടുകളുടെ വൈദേശികാധീശത്വത്തിൽ നിന്ന് മോചനം നേടി, അപ്പോസ്തോലികമായ തനിമ തേടിയ മലങ്കരസഭയെ സ്വാതന്ത്ര്യത്തിന്റെയും സമാധാനത്തിന്റെയും സ്വസ്ഥമായ തീരങ്ങളിലേക്കു നയിച്ച "വലിയ ബാവാ"യ്ക്കു ബഹുമുഖ വ്യക്തിത്വമാണ്. സഭാ സമാധാനത്തിനുവേണ്ടി തീക്ഷ്ണമായി ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്ത ആ ഇടയശ്രേഷ്ഠൻ 1958-ൽ കോട്ടയം പഴയസെമിനാരിയിൽ വെച്ച് അനുരഞ്ജനത്തിന്റെ അപൂർവ നിമിഷത്തിനു കാർമികനായി ഭവിച്ചു. മനുഷ്യരുടെ അധികാരക്കൊതിയും അഹങ്കാരവും കൊണ്ട് മാത്രം പിന്നീട് നഷ്ടീഭവിച്ച അമൂല്യമായ സമാധാനത്തിനുവേണ്ടി ആ മഹാപുരുഷന്റെ ആത്മാവ് തേങ്ങുന്നുണ്ടാവണം.

1958-ലെ സഭാ സമാധാനവും ഐക്യവും വലിയ അബദ്ധമായിപ്പോയി എന്ന് ചിന്തിക്കുന്ന കുറെപ്പേർ നിർഭാഗ്യവശാൽ പിന്നീട് മലങ്കരസഭയിലുണ്ടായി. എന്താണ് അങ്ങനെയുള്ളവരുടെ ക്രിസ്തീയദർശനവും സഭാവിജ്ഞാനീയവും എന്ന് അവർ ഒരിക്കലും വ്യക്തമാക്കിയിട്ടില്ല. അഖണ്ഡമായ സാത്വിക പൈതൃക പാരമ്പര്യത്തിന് വലിയ മൂല്യം കല്പിക്കുന്ന ഗീവർഗീസ് ദ്വിതീയൻ ബാവായെപ്പോലെയുള്ള ശ്രേഷ്ഠാചാര്യന്മാർ കാണിച്ചുതന്ന ക്രിസ്തുമാർഗ്ഗമല്ല അവരുടേത് എന്ന് തീർത്ത് പറയാം.

ഒരു പുരുഷായുസ് മുഴുവൻ മലങ്കരയുടെ സമാധാനത്തിനുവേണ്ടി കരഞ്ഞു പ്രാർത്ഥിക്കുകയും, ക്ലേശങ്ങൾ പേറി, ശാന്തി തീർത്ഥം തേടി കടൽ താണ്ടുകയും, എതിർപക്ഷക്കാരെന്ന് സ്വയം വിളിച്ചവരെ കനിവോടെ സ്വന്തം മക്കളായി കാണുകയും, അവസാനം, വൃദ്ധനായ ശിമയോനെപ്പോലെ, സമാധാന ശിശുവിനെ കൈയിലെടുത്ത്, ഒരു ജനതയുടെ രക്ഷാവെളിച്ചം കണ്ട് സ്വർഗ്ഗീയ പിതാവിനെ മഹത്വപ്പെടുത്തി, സമാധാനത്തോടെ കടന്നുപോവുകയും ചെയ്ത ഈ പിതാവും അദ്ദേഹത്തിന്റെ വിശുദ്ധരായ പൂർവ്വസൂരികളും ഇന്ന് തങ്ങളുടെ പിൻഗാമികളായ നമ്മോട് എന്തായിരിക്കും കല്പിക്കുക എന്ന് നമുക്ക് സങ്കൽപ്പിക്കാവുന്നതേയുള്ളു. ദൈവജനത്തെ ദൈവികമായ സ്നേഹത്തിലേയ്ക്കും ക്ഷമയിലേയ്ക്കും, സത്യത്തിലേയ്ക്കും നീതിയിലേയ്ക്കും നിരന്തരം വഴി നടത്താൻ, ദൈവജനത്താൽ തിരഞ്ഞെടുക്കപ്പെടുകയും പരിശുദ്ധാത്മാവിനാൽ അഭിഷേകം പ്രാപിക്കുകയും ചെയ്യുന്നവരാണ് സഭയുടെ ഇടയന്മാർ എന്ന വിവേകപൂർണ്ണമായ തിരിച്ചറിവും ജ്ഞാനവും നമുക്കു നഷ്ടപ്പെട്ടോ എന്ന ന്വേഷിക്കാനായിരിക്കും ഒരു പക്ഷേ അവർ ഇന്ന് നമ്മോട് ആവശ്യപ്പെടുന്നത്.

ഒരേ വിശ്വാസവും ഒരേ രക്തവുമുള്ള മലങ്കരയുടെ മക്കളെ ഒരു നൂറ്റാണ്ട് കടന്നു വിരുദ്ധതയുടെ മഹാ ശാപത്തിൽ നിന്ന് വിമോചിപ്പിക്കാൻ ദൈവം ഒരുക്കിത്തന്ന എല്ലാ വഴികളെയും പുറംകൈ കൊണ്ട് തട്ടിയെറിഞ്ഞ് നാം മുമ്പോട്ടുപോയാൽ പൊതുസമൂഹത്തിന് മുമ്പിലും ദൈവത്തിന്റെ നീതിപീഠത്തിന് മുമ്പിലും നമുക്ക് മാപ്പ് ലഭിക്കുകയില്ല എന്ന് നമ്മുടെ സാത്വികരായ ഗുരുക്കന്മാർ പറയും. "നിങ്ങളുടെ മക്കൾ നിങ്ങൾക്ക് വിധികർത്താക്കളായിത്തീരും" (മത്തായി 12:27) എന്ന കർത്താവിന്റെ പ്രവചനം ഒരു തരത്തിൽ



ഓർമ്മപെരുന്നാൾ ജനുവരി 3, ദേവലോകം അരമന

ഇപ്പോൾ സെക്കുലർ മാധ്യമങ്ങളിലും പൊതുവേദികളിലും നമുക്കിടയിൽ നിവൃത്തിയായിക്കൊണ്ടിരിക്കുന്നു എന്ന് നാം അനുതാപത്തോടും കണ്ണീരോടും കൂടി തിരിച്ചറിയണം.

ഇന്ത്യയിൽ വിശുദ്ധ തോമസ് അപ്പോസ്തോലന്റെ വരവു മുതൽ നിലനിന്ന പൗരസ്ത്യ ക്രിസ്തീയാദ്ധ്യാത്മികതയ്ക്ക് ഹൈന്ദവ-ബൗദ്ധ-ജൈന പാരമ്പര്യങ്ങളുമായി ആത്മബന്ധമുണ്ട്. പോർട്ടുഗീസുകാരും ഇംഗ്ലീഷുകാരുമായ പാശ്ചാത്യ മിഷനറിമാരുടെ വരവോടുകൂടി ഏഷ്യൻ പാരമ്പര്യത്തിലെ പുരാതനമായ ഈ പൗരസ്ത്യ ക്രിസ്തീയത പീഡനവിധേയമാവുകയും കുറെയൊക്കെ അന്യം നിൽക്കുകയും ചെയ്തു. അതുകൊണ്ടു നിർഭാഗ്യവശാൽ ഇന്നും ഇന്ത്യയിലെ അക്രൈസ്തവരായ ബുദ്ധിജീവികൾ ക്രിസ്തീയ പാരമ്പര്യത്തെ അറിയുന്നത് റോമൻ കത്തോലിക്കരും പ്രൊട്ടസ്റ്റന്റുകാരുമായ പാശ്ചാത്യർ പഠിപ്പിച്ച സംഗതികളിലൂടെയാണ്. പാശ്ചാത്യരുടേതിൽ നിന്ന് വളരെ വിഭിന്നമായ വേദശാസ്ത്ര സങ്കൽപ്പങ്ങളും ആദ്ധ്യാത്മികതയുമുള്ള കേരളത്തിലെ പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യം കൊളോണിയൽ വാഴ്ചയുടെ അധീശശോഭയിൽ ഭാരതീയമായ മറ്റു പലതിനെയുംപോലെ അവഗണിക്കപ്പെട്ടു.

ഇവിടെയാണ് ഗീവർഗീസ് ദ്വിതീയൻ ബാവായെപ്പോലെ മഹർഷിതുല്യരായ ക്രിസ്തീയാചാര്യന്മാർ സ്വന്തം ജീവിതത്തിൽ നടത്തിയ ആദ്ധ്യാത്മിക പരീക്ഷണത്തിനു പ്രസക്തിയേറുന്നത്. പൗരസ്ത്യ ഓർത്തഡോക്സ് ക്രിസ്തീയ

തയിൽ ആദ്ധ്യാത്മികത അനുഭവനിഷ്ഠമാണ്. ഈശ്വരജ്ഞാനം അനുഭവത്തിൽ നിന്ന് ഉരുത്തിരിയണം. അതുകൊണ്ട് ദൈവവിജ്ഞാനീയം സൈദ്ധാന്തികമായ ആശയനിർമാണമല്ല. ഈശ്വര സാക്ഷാത്ക്കാരത്തിനുള്ള ചവിട്ടുപടികളിലൊന്നാണ്. യേശുക്രിസ്തുവിൽ വിളങ്ങിയ ദിവ്യസാന്നിധ്യത്തെ സ്വാംശീകരിച്ച് ക്രിസ്തുസാരൂപ്യം പ്രാപിക്കാനാണ് ആരാധകർ ശ്രമിക്കുന്നത്.

ഗീവർഗീസ് ദ്വിതീയൻ ബാവായും അദ്ദേഹത്തിന്റെ ഗുരുവായ പരുമല തിരുമേനിയും, സമകാലികനായ പാമ്പാടി മാർ ഗ്രീഗോറിയോസും ആധുനിക പാശ്ചാത്യ വിദ്യാഭ്യാസത്തിൽ ഉയർന്ന ബിരുദങ്ങൾ നേടിയവരല്ല. പക്ഷേ, പൗരസ്ത്യ ക്രിസ്തീയ വിദ്യയുടെ കാതലായ രഹസ്യം തൊട്ടറിഞ്ഞ്, അതിനെ ഭാരതത്തിലെ പുരാതനമായ ആത്മവിദ്യയുമായി സമ്മേളിപ്പിച്ച്, ജീവിതഗന്ധിയായ ഒരു ദൈവശാസ്ത്രം രൂപപ്പെടുത്തിയവരാണ് മൂവരും. ഈ മാതൃക പിന്തുടർന്ന നിരവധി മെത്രാന്മാരും വൈദികരും സാധാരണ സ്ത്രീപുരുഷന്മാരും ഇവിടെ ഉണ്ടായിട്ടുണ്ട് എന്നത് സ്മരണീയമാണ്. പുസ്തകത്താളുകളിൽ എഴുതപ്പെട്ട വാക്കുകളിലൂടെ, സൈദ്ധാന്തികമായ സമന്വയമല്ല അവർ ഉന്നംവച്ചത്.

നിസ്തന്ദ്രമായ പ്രാർത്ഥനയും ഉപവാസവും തപോനിഷ്ഠയും വേദാനുധ്യാനവും മൂലം, രക്ഷകനായ ക്രിസ്തുവിൽ തെളിഞ്ഞുനിന്ന കരുണയും മനുഷ്യസ്നേഹവും ആർദ്രമാനസവും അവർ സ്വായത്തമാക്കി. അവരുപയോഗിച്ച യോഗസാധനകളും തപശ്ചര്യകളും ഭാരതീയ പാരമ്പര്യത്തിൽ നിന്നും പൗരസ്ത്യ ക്രിസ്തീയതയിൽ നിന്നും ഒരുപോലെ കൈക്കൊണ്ടവയാണ്. സമന്വയം നടന്നത് ജീവിതത്തിലാണ്; ഇന്ന് ചില ദൈവശാസ്ത്രജ്ഞന്മാർ നടത്തുവാൻ ശ്രമിക്കുന്നതുപോലെ മസ്തിഷ്ക്കത്തിലെ അമൂർത്തമായ സൈദ്ധാന്തികതലങ്ങളിലല്ല.

ചിട്ടയായ അനുഷ്ഠാനങ്ങളിൽ അതീവ തൽപരനായിരുന്നു വലിയ ബാവാ. കുർബാനയിൽ കേന്ദ്രീകൃതമായ അനുഷ്ഠാന തീക്ഷ്ണത ഒരിക്കലും ആചാരനിബദ്ധതയുടെ ജാഡ്യത്തിലേക്ക് അദ്ദേഹത്തെ നയിച്ചില്ല, പ്രത്യുത, ഓരോ കർമ്മാനുഷ്ഠാനവും ദിവ്യരഹസ്യങ്ങളുടെ ആഴമായ അനുധ്യാനത്തിൽ വിലയം പ്രാപിച്ചു. ആരാധനയിലെ മന്ത്രാക്ഷരികൾ അക്ഷയതയുടെ കവാടപരമ്പരകൾ അദ്ദേഹത്തിനു തുറന്നു കൊടുത്തു. അതുകൊണ്ട് അത്തരം അനർഘനിമിഷങ്ങളിൽ അദ്ദേഹത്തിന്റെ മുഖം പ്രകാശിതമാകുന്നതും ശബ്ദം സാഗരഗാംഭീര്യമാർജ്ജിക്കുന്നതും കൂടെയുള്ളവർ കണ്ട് വിസ്മയിച്ചിട്ടുണ്ട്. സീനായ് മലയുടെ ഉയരങ്ങളിൽ ദിവ്യദർശനം കണ്ട മോശയുടെ മുഖത്തിന്റെ ത്വക്ക് പ്രകാശിച്ചതുപോലെ, താബോർ മലയിൽവച്ച് തന്റെ രക്ഷകനും ഗുരുവുമായ യേശുവിന്റെ ശരീരം ഉജ്ജ്വലശോഭയണിഞ്ഞതുപോലെ, പൂഴിയായ നമ്മുടെ ശരീരത്തിനും ഈ ദിവ്യപ്രപഞ്ചത്തിനും സാധ്യമായ രൂപാന്തരത്തെ അനുഭവിച്ചറിഞ്ഞവനായിരുന്നു ബാവാ തിരുമേനി.



നന്മതിന്മകളെ വിവേചിച്ചറിയാനും അതീന്ദ്രിയതയുടെ 'വാസന'കളെ മണത്തറിയാനുമുള്ള സവിശേഷമായ ഉൾക്കാഴ്ച പരിശുദ്ധാത്മാവിൽനിന്ന് അദ്ദേഹത്തിനു ലഭിച്ചിരുന്നു. നമ്മുടെ യാഥാർത്ഥ്യബോധത്തിന്റെ അതിരുകളിൽ സ്ഥലകാലങ്ങൾ തൂക്കിയ കനത്ത തിരശീലകളെ ഇടയ്ക്കിടെ വകഞ്ഞുമാറ്റി സത്യത്തിന്റെയും നന്മയുടെയും ഒളിമിന്നൽ അദ്ദേഹം ദർശിക്കുമായിരുന്നു. അതുകൊണ്ട് നല്ല ആത്മാവിനെയും ദുരാത്മാവിനെയും പേരെടുത്തു







പറയുന്ന രീതിയായിരുന്നു തിരുമേനിയുടേത്. അദ്ദേഹത്തിന്റെ അടുത്തു ചെല്ലാൻ പലർക്കും ഭയമുണ്ടായിരുന്നതും ഇതുകൊണ്ടാണ്. ഓർത്തഡോക്സ് പാരമ്പര്യത്തിൽ ആത്മീയ ഗുരുക്കന്മാരായി അംഗീകരിക്കപ്പെടുന്നവർക്ക് അവശ്യം വേണ്ട വരമാണ് ഈ വിവേചനശക്തിയുള്ള ഉൾക്കാഴ്ച.

ഗുരുവായ പരുമല തിരുമേനിയും ശിഷ്യനായ ഗീവർഗീസ് ദ്വിതീയൻ ബാവായും തമ്മിലുണ്ടായിരുന്ന ഗുരു-ശിഷ്യ ബന്ധം ഭാരതീയവും പൗരസ്ത്യവുമായ നല്ല ചില പാരമ്പര്യങ്ങളുടെ നിദർശനമായിരുന്നു. ഗുരുമുഖത്തുനിന്ന് പഠിക്കുകയും ഗുരുസാന്നിധ്യത്തെ ദൈവസാന്നിധ്യമായി കരുതുകയും ചെയ്യുന്ന മഹത്തായ പൈതൃകത്തെ ഭാരതത്തിലെ ഓർത്തഡോക്സ് സഭ എന്നും ആദരിച്ചിരുന്നു. അക്ഷരവും അനുഷ്ഠാനവും ഗുരുവിന്റെ ഉപദേശത്താൽ അമർത്യതയുടെ പാത തെളിക്കുമെന്നു ബാവാ തിരുമേനി മനസ്സിലാക്കിയിരുന്നു.

വിമർശനത്തിന്റെ യുക്തിയിലൂന്നിയ ഗുരുനിഷേധത്തെ ആധുനികതയുടെ ആത്മാവായി കാണാറുണ്ട്. എന്നാൽ ഗുരുവിന്റെ ആത്മശോഭയെ സ്വാംശീകരിച്ച് ഗുരുസാന്നിധ്യത്തിലൂടെ ദിവ്യസത്യങ്ങളെ അനാവരണം ചെയ്യുകയാണ് പൗരസ്ത്യ ആദ്ധ്യാത്മികതയുടെ രീതി. അതിനു നല്ലൊരു മാതൃകയാണ് പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവാ.

ഭാരതത്തിലെ ഓർത്തഡോക്സ് സഭയെക്കുറിച്ച് അദ്ദേഹം കണ്ട സത്യദർശനവും അദ്ദേഹത്തിന്റെ നിസ്തുലമായ ആത്മജ്വാലയും അനുരഞ്ജനത്തിന്റെ പുതിയ വഴികൾ നമുക്കു മുമ്പിൽ തുറക്കുമെന്ന് പ്രത്യാശിക്കാം.

❑

വചനതീർത്ഥം

# ദൈവസ്നേഹികൾ



## ആണ്ടാരംഭം (വി. യോഹന്നാൻ 25:8–19)

ഫാ. കെ. കെ. വർഗീസ്

വിശുദ്ധ യോഹന്നാന്റെ സുവിശേഷം 13 മുതൽ 20 വരെയുള്ള അധ്യായങ്ങളുടെ ഉള്ളടക്കം യേശു തമ്പുരാന്റെ മഹത്വീകരണം സംബന്ധിച്ച വിവരണങ്ങളാണ്. പതിനാലാം അധ്യായം വേദപുസ്തക പഠന രംഗങ്ങളിൽ upper room discourse എന്നറിയപ്പെടുന്നു.

17 വരെയുള്ള അധ്യായങ്ങളുടെ ഉള്ളടക്കം പൊതുവായി തന്റെ കഷ്ടാനുഭവം, മരണം പുനരുത്ഥാനം എന്നിവയുടെ വിശദീകരണം ആണ്. നമ്മുടെ കർത്താവിന്റെ മഹാപുരോഹിത പ്രാർത്ഥന എന്നും ഈ ഭാഗം വിശേഷിപ്പിക്കപ്പെടുന്നു. പല സമയങ്ങളിലായി പറഞ്ഞിരിക്കാൻ സാധ്യതയുള്ള കാര്യങ്ങൾ എല്ലാം ഒരു രാത്രിയിൽ നടത്തിയ പ്രഭാഷണങ്ങൾ ആയി വിശുദ്ധ യോഹന്നാൻ രേഖപ്പെടുത്തിയിരിക്കുന്നു.

ആണ്ടാരംഭ ദിവസത്തിലെ ഏവൻഗേലിയോൻ ഭാഗം വിശുദ്ധ യോഹന്നാന്റെ സുവിശേഷം പതിനഞ്ചാം അദ്ധ്യായം 8 മുതൽ 19 വരെയുള്ള വാക്യങ്ങൾ ആണ്. പതിനഞ്ചാം അധ്യായത്തിന്റെ ആദ്യഭാഗങ്ങൾ ( 15:117 ) സാക്ഷാൽ മുന്തിരിവള്ളിയും കൊമ്പുകളും തമ്മിലുള്ള ബന്ധത്തെ പറ്റി പറയുന്നു. യോഹന്നാന് സുവിശേഷത്തിലെ ഏഴ് അവകാശവാദങ്ങളിൽ ഏഴാമത്തേത് 'ഞാൻ സാക്ഷാൽ മുന്തിരിവള്ളി ആകുന്നു ' എന്നതാണ്. വിശിഷ്ട മുന്തിരിവള്ളി ആയ ഇസ്രായേൽജനം എങ്ങനെയാണ് കാട്ടുമുന്തിരി ആയി മാറിയത് എന്ന യിരമ്യാ പ്രവാചകന്റെ വിലാപം ശ്രദ്ധിക്കുക. (യിര.2:21, യശയ്യാവ് 5:4). തോട്ടക്കാരൻ ആഗ്രഹിക്കുന്ന നല്ല ഫലം കായിക്കുന്ന സാക്ഷാൽ മുന്തിരിവള്ളി ആണ് ദാവീദ് വംശജനായ ക്രിസ്തു വള്ളിയിൽ

വസിക്കുന്ന കൊമ്പ് ഫലം പുറപ്പെടുവിക്കും (15: 5) യേശുക്രിസ്തുവും ആയുള്ള ഈ ദൃഢബന്ധം മൂന്ന് അനുഭവങ്ങൾ നൽകും.

**1: പ്രാർഥനയ്ക്ക് മറുപടി ലഭിക്കും 15:7**

2: വളരെ ഫലം കായിക്കുന്ന തിനാൽ പിതാവിൻറെ നാമം മഹത്വപ്പെടും.15:8
3:അവനിൽ വസിക്കുന്നവരിലേക്ക് പൂർണമായ സന്തോഷം പകരും 15:11

**ദൈവീകമായ പ്രതീക്ഷ**

നമ്മുടെ കർത്താവ് തന്റെ ശിഷ്യന്മാരോട് എന്ന വിധം നാം എല്ലാവരോടുമായി ഈ അധ്യായത്തിൽ പങ്കു വെക്കുന്നത്, അവന്റെ കാഴ്ചപ്പാടുകളും ദർശനങ്ങളും ആണ്. അവന് നമ്മോടുള്ള സ്നേഹവും അവൻറെ വിളിയും നാം അതനുസരിച്ച് ഫലം പുറപ്പെടുവിക്കും എന്നുള്ള പ്രതീക്ഷയുമാണ് ഈ ഭാഗത്ത് വെളിപ്പെടുന്നത്. വിശുദ്ധ മാമോദീസ്സ വഴി അവൻറെ നിത്യസ്നേഹത്തിലേക്ക് വിളിക്കപ്പെട്ടവരായ നമ്മൾ നിത്യതയോളം അവൻറെ സ്നേഹത്തിലൂടെ സഞ്ചരിച്ച് തൻറെ കരുതലും സംരക്ഷണവും ഒക്കെ അനുഭവിക്കാനുള്ള ഭാഗ്യ അവസ്ഥയിലേക്കാണ് പ്രവേശിച്ചിരിക്കുന്നത്. വിശുദ്ധ മാമോദീസ കൂദാശയുടെ പ്രൊമിയോൻ സേദരായിൽ, തന്റെ ജീവമുദ്ര പ്രാപിക്കുവാൻ വേണ്ടി കുളിച്ച് വെടിപ്പാക്കുന്ന പൈതലിന് ലഭ്യമാകുന്ന 7 ഭാഗ്യ അവസ്ഥകളെ പറ്റി വിവരിക്കുന്നുണ്ട്. ആട്ടിൻ കൂട്ടത്തിലെ പങ്കാളിത്തം തിരുമുഖ ശോഭയുടെ പ്രതിഫലനം, പുത്രത്വം, വീണ്ടും ജനനം, പഴയതിൽ നിന്നുള്ള മോചനം, അനശ്വര വസ്ത്രം, ശാന്തമായ ജീവിതം ക്രിസ്തീയ അന്ത്യം , ഈ അനുഭവങ്ങളുടെ ഓരോന്നിന്റയും ഒരു ഒറ്റവരി പ്രസ്താവന (ീല ഹശില മെേലേ ാലിേ) പതിനഞ്ചാം അധ്യായത്തിൽ വായിച്ചെടുക്കാനാവും. ഇങ്ങനെ ഒരു പുതിയ ജീവനിൽ സഞ്ചരിക്കാനായിട്ട് ആകുന്നു നാം അവനിൽ മാമോദിസ സ്വീകരിച്ചത്.

ഈ മഹത്തായ പ്രതീക്ഷയും കാഴ്ചപ്പാടും നിറവേറ്റുവാൻ ഉള്ള ധർമ്മമാണ് നമ്മിൽ ഉൾച്ചേർന്നിരിക്കുന്നത്.

**ക്രിസ്തു സ്നേഹത്തിലൂള്ള വാസം 15:9–11**

വിശുദ്ധ യോഹന്നാൻ 14/15 ലും അവൻറെ കല്പനകളെ ആചരിക്കുക എന്ന പരാമർശം കാണാം.

15/ 9 മുതൽ 11 വരെയുള്ള വാക്യങ്ങളിലും സമാന പരാമർശങ്ങളുണ്ട്.

നിയമങ്ങളുടെ, പ്രമാണങ്ങളുടെ കർശനമായ ആചരണം വഴി ദൈവത്തെ പ്രസാദിപ്പിക്കാമെന്ന പരീശ മനോഭാവം ഈ വാക്യത്തിന്റെ വിശദീകരണത്തിലോ മനസ്സിലാക്കലിലോ കാണാനാവില്ല. അങ്ങനെയല്ല കർത്താവ് പറയുന്നതും.

താൻ തന്നെ വിശദീകരിക്കുന്നത്, അവനോടുള്ള സ്നേഹത്തിൻറെ സ്വാഭാവികമായ ഫലമാണ് ഈ അനുസരണം എന്നാണ്. നമ്മൾ ഒരാളെ സ്നേഹിക്കുമ്പോൾ അവർക്കിഷ്ടമുള്ള കാര്യങ്ങൾ കൂടി ചെയ്യാൻ ആണല്ലോ ശ്രമിക്കുന്നത്.

**സഹോദര പദവി**

14,15 വാക്യങ്ങളിൽ പറയുന്ന പ്രകാരം തൻറെ കൽപ്പനകൾ ആചരിക്കുന്നതിന് പ്രതിഫലം ദാസ്യത്തിൽ നിന്നും സഹോദര പദവിയിലേക്കുള്ള സ്ഥാനക്കയറ്റം ആണ്.

ഈ പുത്ര പദവിയുടെ പ്രത്യേകത എന്ത് എന്ന് യോഹന്നാൻ 15/15 ൽ പറയുന്നതിന്റെ വ്യക്തത 1യോഹന്നാൻ 4/7 കാണാനാവും. സ്നേഹിക്കുന്നവൻ ദൈവത്തിൽനിന്ന് ജനിച്ചവനും ദൈവത്തെ അറിയുന്നവനുമാണ്. അതിൻറെ തുടർ വായന എന്നോണം ഇപ്രകാരം ധ്യാനിക്കാം, ദൈവത്തെ അറിയുന്നവനെ ദൈവം അറിയുന്നു . ഒരു പിതാവ് മകനെ എന്നതുപോലെയോ സ്നേഹിതന്മാർ തമ്മിൽ അറിയുന്നതുപോലെയോ ഒക്കെ തന്നെ.

**കർത്താവിന്റെ സ്നേഹിതർ 15:12–15**

സ്നേഹിതർക്ക് വേണ്ടി ജീവനെ കൊടുക്കുന്നതിൽ വലിയ സ്നേഹമില്ല എന്നു പറഞ്ഞേണ് ക്രിസ്തു ശിഷ്യന്മാരെ യഥാർത്ഥ സ്നേഹം എന്താണ് എന്ന് പഠിപ്പിക്കുന്നത്. ഇനിമുതൽ നിങ്ങൾ സേവകർ അല്ല എന്ന് ക്രിസ്തു പറയുമ്പോൾ, സേവകന്റെ ഉത്തരവാദിത്വം യജമാനനെ അനുസരിക്കുക എന്നതാണ്.അത് അനുസരിക്കേണ്ടത് കൊണ്ട് മാത്രം അനുസരിക്കുന്നതാണ്. ഒരു ബാധ്യത ആയതുകൊണ്ട് മാത്രം. അതിനാലാണ് ക്രിസ്തു പറയുന്നത് ഇനിമുതൽ നിങ്ങൾ സ്നേഹിതരാണ്. സ്നേഹിതർ അനുസരിക്കുന്നത് നിർബന്ധത്താൽ അല്ല, മറിച്ച് പരസ്പരമുള്ള ആഴമായ സ്നേഹത്താൽ മാത്രമാണ്. തൻറെ മൂന്നുവർഷത്തെ പരസ്യ ശുശ്രൂഷ കാലം ക്രിസ്തു ജനക്കൂട്ടത്തിനോട് സകലതും ഉപമകൾ ആയി പറഞ്ഞു; തന്നെ പിടിക്കുവാൻ വരുന്നവർ ഉൾപ്പെടെയുള്ള ജനസമൂഹത്തോട്. എന്നാൽ മർക്കോസ് 4/34 പറയുന്നു, 'തനിച്ചിരിക്കുമ്പോൾ അവൻ ശിഷ്യന്മാരോടു സകലതും വ്യാഖ്യാനിക്കും.' സുഹൃത്തുക്കൾ തമ്മിൽ സകലതും പങ്കുവെക്കുന്നു. നമ്മൾ ക്രിസ്തുവിന്റെ സ്നേഹിതരാണ്. അവന്റെ സന്തോഷത്തിലും ഭാവി പദ്ധതികളിലും പങ്കുകാർ. അവന്റെ രാജ്യം മുന്നോട്ടുകൊണ്ടുപോകാൻ ചുമതലപ്പെട്ടവർ. എന്തൊരു മഹത്തായ പദവി അത് വിലമതിക്കണം.

**ഫലം പുറപ്പെടുവിക്കാൻ തിരഞ്ഞെടുക്കപ്പെട്ടവർ 15:16–17**

തന്റെ ഉപദേശങ്ങളുടെ പരിസമാപ്തിയുടെ സമയത്ത് ക്രിസ്തു ശിഷ്യരുടെ ഓർമ്മപ്പെടുത്തുന്നു, നിങ്ങൾ എന്റെ സ്നേഹിതരായത് നിങ്ങളുടെ തെരഞ്ഞെടുപ്പല്ല എന്റെ തെരഞ്ഞെടുപ്പാണ്. 16–ാം വാക്യത്തിൽ ക്രിസ്തു ശിഷ്യരോട് ദൈവത്തിന്റെ തെരഞ്ഞെടുപ്പിനെയും ദൈവത്തിന്റെ നിയമനത്തെയും പറ്റി പറയുന്നു. ജനപ്രിയ സുവിശേഷകർ പലപ്പോഴും 'ക്രിസ്തുവിനെ

സ്വീകരിക്കുക', 'അവനെ അംഗീകരിക്കുക' മുതലായ കാര്യങ്ങളാണ് പറയുന്നത്. എന്നാൽ ഓർക്കുക, ഇത് നമ്മുടെ തെരഞ്ഞെടുപ്പല്ല. അവൻ നമ്മെയാണ് സ്വീകരിക്കുന്നത്, അംഗീകരിക്കുന്നത്, പുത്ര പദവി നൽകി അനുഗ്രഹിക്കുന്നത്. നമ്മുടെ നിയിഗത്തോടുള്ള പ്രതികരണമാണ് പ്രധാനം. തീർച്ചയായും ക്രിസ്തു പന്തിരുവരെ തിരഞ്ഞെടുത്ത, ചുമതലപ്പെടുത്തി, നിയമിച്ചു. എന്നാൽ ഈ മഹത്വീകരണം അവർക്കു മാത്രമല്ല അവരിലൂടെ അവനിലേക്ക് നയിക്കപ്പെടുന്ന എല്ലാവർക്കും ആണ്. കാരണം വിശുദ്ധ യോഹന്നാന് 6/37 പറയുന്നു, 'എന്റെ പിതാവ് എനിക്ക് തന്നിട്ടുള്ള അവർ എൻറെ അടുക്കൽ വരും.ഞാൻ അവരെ തള്ളിക്കളയില്ല.'

**ലോകം പകക്കുന്നവർ അഥവാ ക്രിസ്തുവിനെ വെറുക്കുന്നവർ 15:18-19**

18, 19 വാക്യങ്ങളിലായി ആറു പ്രാവശ്യം യേശു ലോകം എന്ന പദം ഉപ യോഗിക്കുന്നു. ഇവിടെ ലോകമെന്നത്, പൈശാചിക ആഭിമുഖ്യത്തിൽ കഴിഞ്ഞ്, ദൈവ രാജ്യത്തിൻറെ പ്രവർത്തികളെ എതിർക്കുന്ന സംവിധാനത്തെയാണ്. എന്തുകൊണ്ടാണ് ലോകം അവനെ വെറുക്കുന്നത്? 1: യേശു പാപങ്ങൾ തുറന്നുകാട്ടുന്നതിനാൽ ലോകം അവനെ വെറുക്കുന്നു. 2: ക്രിസ്തുവിനെ സ്നേഹിക്കുന്നുവെങ്കിൽ അവൻറെ സാക്ഷ്യം വഹിക്കുന്നവരാവുക. 3: ലോക ത്തിൽ നിന്ന് വ്യത്യസ്തമായതിനാൽ ലോകം വെറുക്കുന്നു.

മൂന്നു കാര്യങ്ങളിലെ വ്യത്യസ്തത വേദഭാഗം എടുത്തുപറയുന്നു; 1. വി. യോഹ. 15:19.

വ്യത്യസ്തമായ വിളി. ദുഷ്ട ലോകത്തുനിന്ന് ദൈവം നമ്മെ തിര ഞ്ഞെടുത്തിരിക്കുന്നു. 2. വി.യോഹ. 15:20.

വ്യത്യസ്തനായ രക്ഷകൻ. ക്രിസ്തുവാണ് നമ്മുടെ രക്ഷകൻ. ലോകം പിശാചിനെ സേവിക്കുന്നു. 3. വി.യോഹ. 15:21.

വ്യത്യസ്ഥമായ അറിവ്. നമ്മുടെ പിതാവ് ദൈവമാണ്. ലോകത്തിന് അങ്ങനെയല്ല.

ക്രിസ്തു നമ്മിൽ വളർത്തുന്ന ഫലത്തിൽ ദൈവിക സ്വഭാവവും നമ്മൾ ഏൽപ്പിക്കുന്ന ദൗത്യത്തിന് ഫലപ്രാപ്തിയും അടങ്ങിയിരിക്കുന്നു ക്രിസ്തുവിൽ വസിക്കുക എന്നതിനർത്ഥം അവനെ സ്നേഹിക്കുക എന്നതാണ് അവൻറെ കൽപ്പനകൾ മനസ്സോടെ അനുസരിക്കുന്നതിൽ കലാശിക്കുന്നു

ചിന്താ ശൂന്യരായ സേവകരെ അല്ല ക്രിസ്തുവിന് ആവശ്യം സ്നേഹിതരെ ആണ് അവൻറെ രാജ്യം വളർത്തുന്നതിൽ സന്നദ്ധതയും അറിവുള്ളവരും ആയ പങ്കാളികളാണ് അവസാനശ്വാസം വരെയും ദൈവരാജ്യത്തിലെ ഫലം പുറപ്പെടുവിക്കുന്നതിനായി അവൻ നമ്മെ തിരഞ്ഞെടുത്തു നിയോഗിച്ചിരിക്കുന്നു.

## ദനഹാ പെരുന്നാൾ
## (വി. ലൂക്കോസ് 3:15-18,21,22)

ജനുവരി ആറിന് യേശുവിന്റെ മാമോദിസ പരിശുദ്ധ സഭ അനുസ്മരിക്കുന്നു. ദനഹ എന്ന സുറിയാനി വാക്കിനും എപ്പിഫാനിയ എന്ന ഗ്രീക്ക് വാക്കിനും വെളിപാട് അഥവാ ഉദയം എന്നാണർത്ഥം. മൂന്നാം നൂറ്റാണ്ടുമുതൽ ദനഹാ പെരുന്നാൾ സഭയിൽ ആചരിച്ചുവരുന്നു. നാലാം നൂറ്റാണ്ടു മുതൽ ഈസ്റ്റർ പെന്തകോസ്തി എന്നിവയോടൊപ്പം ദനഹ സഭയിലെ പ്രധാനപ്പെട്ട മൂന്നു പെരുനാളുകളിൽ ഒന്നായി തീർന്നു. ആദിമസഭയിൽ സ്ഥാനാർഥികൾക്ക് ഈ ദിവസം മാമോദിസ നൽകിയിരുന്നതിനാൽ സ്നാനർത്തികളുടെ പ്രകാശവൽ ക്കരണം എന്ന അർത്ഥത്തിൽ ദനഹായ്ക്ക് പ്രകാശത്തിൻറെ പെരുന്നാൾ എന്നാണ് പൗരസ്ത്യ പിതാക്കന്മാർ വിശേഷണം കൽപ്പിച്ചിരിക്കുന്നത്. ക്രിസ്തു സ്ഥാനമേറ്റത് ക്രിസ്തീയ മാമോദീസ സ്ഥാപിക്കുവാനാണ്. അതി നാൽ ഇത് മാമോദിസ പെരുന്നാൾ കൂടിയാണ്.

**മാമോദിസ: മരണം, സംസ്കാരം, പുനരുഥാനം**

യോഹന്നാന്റെ മാമോദിസ മാനസാന്തരത്തിന്റ് മാമോദിസ ആയിരുന്നു. അന്നേ വരെയുള്ള ജീവിതത്തിൽ നിന്നും വ്യത്യസ്തമായ ഒരു ജീവിതം നയിക്കുവാൻ യോഹന്നാൻ ജനത്തോട് ആഹ്വാനം ചെയ്യുന്നു (ലൂക്കോസ് 3:8). അപ്പോൾ ക്രിസ്തുവും സ്നാനം എൽക്കുവാൻ വരുന്നു. ഇവിടെ പ്രത്യേകം ശ്രദ്ധിക്കാൻ ഉള്ള സംഗതി ക്രിസ്തുവിന് ഈ മാനസാന്തര സ്നാനം ആവശ്യമില്ല എന്നതാണ്. ജലത്താൽ ഉള്ള സ്നാനം മനുഷ്യർക്ക് അവരുടെ പാപങ്ങളെ മായ്ക്കുവാൻ അല്ല മറിച്ച് ജലത്തിൽ മുങ്ങി സ്നാനം ഏൽക്കുക വഴി വിശ്വാസി ക്രിസ്തുവിൻറെ മരണത്തിൻറെയും സംസ്കാരത്തെയും ഉയർത്തെഴുന്നേൽപ്പിനെയും സാക്ഷീകരിക്കുകയാണ് ചെയ്യുന്നത്. റോമർ 6:4 'യേശു മിശിഹായിൽ മാമോദിസ മുങ്ങിയോരായ നാം തൻറെ മരണത്തിൽ ആകുന്നു മാമോദീസാ മുങ്ങിയത് എന്ന് നിങ്ങൾ അറിയുന്നില്ലയോ? ' തുടർന്ന്, ക്രിസ്തു പുനരുദ്ധാനം ചെയ്തതുപോലെ നാമും പുനരുദ്ധാനം ചെയ്യുന്ന തിനായി മാമോദിസ രൂപമായ മരണം സ്വീകരിച്ച്, സംസ്കരിക്കപ്പെട്ടിരിക്കുന്നു എന്നും വായിക്കുന്നു. അപ്പോസ്തോല പ്രവർത്തികൾ ഒന്നാം അധ്യായം നാലു മുതൽ എട്ടു വരെയുള്ള വാക്യങ്ങളിൽ ' നിങ്ങൾക്കോ ഇനി ഏറെനാൾ കഴിയും മുൻപേ പരിശുദ്ധാത്മാവ് കൊണ്ട് സ്നാനം ലഭിക്കും.... പരിശുദ്ധാത്മാവ് വരു മ്പോൾ എൻറെ സാക്ഷികൾ ആവും'. പുറപ്പാട് 14 :22 ലെ ചെങ്കടൽ സംഭവം പരാമർശിക്കുന്ന പുതിയ ഭാഗത്ത്, (1പത്രോസ് 3: 20,21) 'ഇത് സ്നാനത്തിന് ഒരു മുൻ കുറി' എന്ന് കാണുന്നു. ഇനി പൗരസ്ത്യസഭകളുടെ മാമോദിസയി ലേക്ക് നോക്കുക. ജലത്തിലും ആത്മാവിലും ഉള്ള സ്നാനം ആണ് നാം സ്വീക രിക്കുന്നത്. ജലത്താൽ ഉള്ള കഴുകൽ അവൻറെ മരണത്തെയും അടക്ക ത്തെയും ഉയർപ്പിനെയും പ്രതീകമാകുന്നു. ആത്മാവിലുള്ള സ്നാനം, അപ്പോ സ്തോല പ്രവർത്തികൾ 1:4-8 വരെയുള്ള വാക്യങ്ങൾ പ്രകാരം, അവന്റെ സാക്ഷികളാകാൻ ഉള്ളതാണ്.

ചെങ്കടൽ കടന്ന്, കാണിപ്പാൻ ഉള്ള ദേശത്തേക്കുള്ള പ്രവേശനത്തിന്റ് പൊരുളാണു ക്രിസ്തു സ്ഥാപിച്ച മാമോദിസ വഴി വെളിപ്പെടുന്നത്. ആത്മാവിലുള്ള സ്നാനം സ്വീകരിച്ചവർ അവന്റെ സാക്ഷികൾ ആകേണ്ട വരാണ്. അവർ ഈ ലോക ജീവിതത്തിന്റ് തുടർച്ചയായി സാക്ഷികളുടെ ആ വലിയ സമൂഹത്തിലേക്ക് പ്രവേശിക്കുന്നവരത്രെ. (എബ്രായർ 11). മാമോദീസ വഴി ദൈവം പ്രതീക്ഷിക്കുന്നത് നാം അവൻറെ പ്രിയപുത്രൻ/ പുത്രി ആവുക, അവൻ നമ്മിൽ പ്രസാദിക്കുക എന്നിവ കൂടിയാണ്.

**മശിഹാ എന്ന് പ്രതീക്ഷിച്ച്... 3:15**

മരുഭൂമിയിൽ ദൈവത്തിന്റെ ക്രോധവും മാനസാന്തരവും തമ്മിൽ ബന്ധിപ്പിച്ച് സ്നാപകൻ പ്രസംഗിക്കുന്നു. ജനങ്ങൾ അവരുടെ ദൈവീക പ്രതിബദ്ധതയെ സൂചിപ്പിക്കുന്ന സ്നാനത്തിനായി കടന്നുവരുന്നു.പാപ ബോധം ഉളവാക്കുന്ന പ്രസംഗത്തിനു ഒടുവിൽ ഇവൻ തന്നെയാവും മശിഹായെന്ന് ജനം സംശയി ക്കുന്നു. അന്നേക്ക് 190 വർഷങ്ങൾക്കുമുമ്പ് ഗ്രീക്ക് ശക്തികളിൽ നിന്ന് സ്വാതന്ത്ര്യം നേടിയെടുത്ത യഹൂദന്മാർക്ക് പിന്നീട് റോമൻ ആധിപത്യം അനുഭ വിക്കേണ്ടതായി വരുന്നു. നാനൂറിലേറെ വർഷങ്ങൾക്കുമുമ്പ് മാത്രം തങ്ങളുടെ ഇടയിൽ ഉണ്ടായിരുന്ന പ്രവാചകശബ്ദം ഇപ്പോളിതാ ,മരുഭൂമിയിൽ, ദൈവ വചനം പ്രസംഗിച്ച്, ന്യായവിധി പ്രഖ്യാപിച്ച്, ദൈവാഭിമുഖ്യം ഉള്ളവർക്ക് രക്ഷയെ പ്രസംഗിച്ചുകൊണ്ട് നിൽക്കുന്നു.ഇവൻ മശിഹ എന്ന് ജനം സംശയി ക്കുന്നു.

**യോഹന്നാൻ യേശുവോ 3:16**

ഈ ലോകത്തിലേക്ക് വരുന്നവന് വേണ്ടി അവരെ ഒരുക്കുവാൻ താൻ ജലസ്നാനം നൽകുവാൻ പോകുന്നു എന്ന് പറഞ്ഞു യോഹന്നാൻ ആരംഭി ക്കുന്നു. വന്നവനും വരാനിരിക്കുന്നവനും തന്നേക്കാൾ ശക്തൻ എന്ന് യോഹ ന്നാൻ പ്രഖ്യാപിക്കുന്നു. തന്നെക്കാൾ വലിയവനെപ്പറ്റി അത്രേ ഈ സാക്ഷ്യം. അതിന്റെ പാരമ്യം ഈ പ്രസ്താവനയിൽ ഉണ്ട്. 'അവന്റെ ചെരുപ്പിന്റെ വാർ അഴിപ്പാൻ പോലും ഞാൻ യോഗ്യനല്ല.' ഒരു അടിമയുടെ കടമകളിൽ ഒന്ന് യെജമാനൻ വരുമ്പോൾ കുനിഞ്ഞിരുന്ന് ചെരുപ്പുകൾ കാലിൽ നിന്ന് അഴിച്ചു മാറ്റുക എന്നത് കൂടിയായിരുന്നു.

ഇതൊരുതരം നിന്ദ്യമായ പ്രവർത്തിയാണ്. അത്രയും നിന്ദ്യ പ്രവർത്തി ചെയ്യാൻ പോലും ഞാൻ അർഹനല്ല എന്ന് അത്രേ യോഹന്നാന്റെ ഭാഷ്യം. ഇത്ര മേൽ, കുറഞ്ഞവനെന്ന് സ്വയം വിനയപെടുന്നവനെയാണ് ' ഇവനോളം വലിയവനില്ല' എന്ന് ക്രിസ്തു പറയുന്നത്. മറ്റുള്ളവരുടെ മുൻപിലും സ്വയ മായും സ്വയം പുകഴുന്ന വ്യക്തികൾക്ക് ക്രിസ്തുവിനു മുൻപിൽ തങ്ങൾ ആരെന്നാണ് പറയാനുള്ളത്? ഈ മനോഭാവം നമ്മിൽ ഏതളവിൽ ഉണ്ടെന്നു കൂടി ഓർക്കുക.

**അഗ്നിയാൽ ഉള്ള സ്നാനം 3:16.**

യോഹന്നാൻ പ്രഖ്യാപിക്കുന്ന അഗ്നി സ്നാനം എന്താണ്?? ഈ മാമോദിസ ഗുണമോ ദോഷമോ കൈവരുത്തുന്നത്?. യശയ്യാവു 66/15 പറയുന്നു; യഹോവ തൻറെ കോപത്തെ ഉഗ്രതയോടും തൻറെ ശ്വാസനയെ അഗ്നിജ്വാലകളോടും കൂടെ നടത്തുവാൻ അഗ്നിയിൽ പ്രത്യക്ഷമാകും. അവൻറെ രഥങ്ങൾ ചുഴലിക്കാറ്റ് പോലെയിരിക്കും. യഹോവ അഗ്നി കൊണ്ടും വാളു കൊണ്ടും സകല ജഡത്തോടും വ്യവഹരിക്കും. യെഹസ്കയെൽ.22:40/22 . വരെയുള്ള ഭാഗങ്ങൾ കൂടി വായിക്കുക.

ഉലയുടെ നടുവിൽ ഇട്ടു ഉരുക്കും. എൻറെ ക്രോധാഗ്നിയെ നിങ്ങളുടെമേൽ ഊതും. നിങ്ങൾ ഉരുകി പോകും എന്നിങ്ങനെ അഗ്നിയെ പറ്റി സൂചിപ്പിക്കുന്നു.

വി. ലൂക്കോസ് 3/9 നല്ല ഫലം കായ്ക്കാത്ത വൃക്ഷം വെട്ടി തീയിലിടും എന്ന് പറയുന്നു. 3:17 മദർ കട തീയിലിട്ട് കത്തിക്കും എന്നും പറയുന്നു പരീശന്മാരോടും സാദൂകൃരോടും യോഹന്നാൻ ദൈവത്തിൻറെ കോപാഗ്നിയിൽ ഉള്ള സ്നാനം അത്രേ പ്രസംഗിക്കുന്നത്.

**പരിശുദ്ധാത്മാവിലുള്ള സ്നാനം 3:16**

അഗ്നിയാൽ ഉള്ള സ്നാനം ദൈവകോപത്തിൻറ സൂചനകൾ എങ്കിൽ പരിശുദ്ധാത്മാവിലുള്ള സ്നാനം എന്താണ് ??വിശുദ്ധ ലൂക്കോസ് 3:17, കളം മുറ്റും വെടിപ്പാക്കി കോതമ്പു കൂട്ടി വെക്കുകയും പതിർ ചുട്ടു കളയുകയും ചെയ്യുമെന്ന് പറയുന്നു. വരാനിരിക്കുന്ന മശിഹാ തന്റെ ജനത്തെ ശേഖരിക്കുകയും അല്ലാത്തവരെ പുറത്ത് കളയുകയും ചെയ്യും. ന്യായവിധിയുടെ സൂചനകൾ കൂടിയാണ് ഇത്. മലാക്കി.4:1-3 വരെയുള്ള വാകൃങ്ങളിൽ അഹങ്കാരികളെ ജ്വലിപ്പിക്കുകയും തന്റെ നാമം ഭയപ്പെടുന്നവർക്ക് നീതി സൂര്യൻ ഉദിക്കുകയും ചെയ്യും എന്ന് പറയുന്നു. യോവേൽ പ്രവചനത്തിൽ( 2:283:1 ) താൻ അയക്കാൻ പോകുന്ന ആത്മാവിനെപ്പറ്റി പറയുന്നു. ആത്മാവിൻറെ ആവാസത്താൽ പ്രവചനവും, പുതിയ സ്വപ്നവും ദർശനവും സംഭവിക്കും.വിളിച്ചു അപേക്ഷിക്കുന്നവർ രക്ഷിക്കപ്പെടും.അക്കൂടെ യഹോവ വിളിക്കുന്നവരും ഉണ്ടാകും. അവനെ വിളിക്കുന്നവരും അവൻ വിളിക്കുന്നവരും..

ഇവിടെ യോഹന്നാൻ പറയുന്നു,യിസ്രായേൽ ഒരു സ്നാനം സ്വീകരിക്കുവാൻ പോകുന്നു. ഒന്നുകിൽ അനുഗ്രഹങ്ങളുടെ സ്നാനം, അല്ലെങ്കിൽ, ന്യായവിധിയുടെ സ്നാനം. അതായത് ആത്മാവിലുള്ള സ്നാനം അല്ലെങ്കിൽ അഗ്നിയാലുള്ള സ്നാനം. നീതിമാന്മാർ രക്ഷപ്രാപിക്കുംപോൾ ദുഷ്ടന്മാർ ന്യായവിധിയും നാശവും പ്രാപിക്കും. അതിനാൽ വരാനിരിക്കുന്ന കോപത്തിൽ നിന്ന് രക്ഷപ്പെടാൻ സ്നാപകൻ ആഹ്വാനം ചെയ്യുന്നു.

**യേശുവിന്റെ സ്നാനം (3:21-22.)**

കർത്താവിന്റെ മാമോദിസയെ പറ്റി വിശുദ്ധ ലൂക്കോസ് സുവിശേഷകന്റെ വിവരണമാണ് ഇവിടെ കാണുന്നത്. വിശുദ്ധ മത്തായി 3:13/16, വിശുദ്ധ മാർക്കോസ്.1: 9/11 എന്നിവർ സമാനമായ രീതിയിൽ സ്നാന അനുഭവം വിവരിക്കുമ്പോൾ വിശുദ്ധ യോഹന്നാൻ.1:32/34 അതിനെ സൂചിപ്പിക്കുക മാത്രം ചെയ്യുന്നു. യേശുവിണ്റ്റെ സ്നാനം ആണ് ക്രിസ്തീയ സ്നാനത്തിന് അർത്ഥവും പ്രാധാന്യം നൽകുന്നത്. തന്റെ മാമോദിസ വേളയിൽ സ്വർഗ്ഗം തുറന്നു. മാമോദീസ കൂദാശ സ്വർഗ്ഗവുമായി ബന്ധപ്പെട്ട കൂദാശയാണ്; വെറുമൊരു ചടങ്ങല്ല. നമ്മുടെ കർത്താവിൻറെ മാമോദിസായിൽ പരിശുദ്ധാത്മാവു രൂപത്തിൽ അവൻറെ മേൽ ആവസിച്ചു. പ്രാവിന്റെ രൂപത്തിലുള്ള ആവാസം ആയതിനാൽ സകലർക്കും അത് കാണാനായി. മാമോദിസായിൽ നമ്മൾ പരിശുദ്ധാത്മാവിനാൽ മുദ്രകുത്തപ്പെടുന്നു. സ്വർഗ്ഗത്തിൽ നിന്ന്, ' ഇവൻ എൻറെ പ്രിയ പുത്രൻ ' എന്ന പ്രഖ്യാപനം ഉയർന്നു.ഇത് ക്രിസ്തുവിന്റെ പുത്രത്വത്തെ സംബന്ധിച്ചുള്ള പിതാവാം ദൈവത്തിൻറെ പരസ്യ പ്രഖ്യാപനമാണ്. മാമ്മോദീസ സ്വീകരിക്കുന്ന ആൾ വിശുദ്ധ മൂറോൻ തൈലത്താൽ അഭിഷേചിക്കപെടുന്നു. ആദിമ സഭാപിതാക്കന്മാരിൽ ചിലർ ഈ മൂറോൻ അഭിഷേകത്തിനെ താരതമ്യപ്പെടുത്തുന്നത് മല്ല യുദ്ധതിൽ ഏർപെടുന്ന ഒരു യോദ്ധാവ് തൻറെ ശത്രുവിനെ എതിരിടാൻ ഗോദയിൽ ഇറങ്ങുംമുമ്പ് തൻറെ ശരീരം മുഴുവൻ എണ്ണ പൂശുന്നതിനോടാണ്. മാമോദിസ വഴി പരിശുദ്ധാത്മാവിനാൽ അഭിഷേകം ചെയ്യപ്പെടുന്ന നമ്മൾ ഈ ലോകത്തിൽ പാപത്തിന്റെയും ശക്തികളോട് പോരാടാൻ നിയോഗിതരാവുന്ന ക്രിസ്തുവിന്റെ പടയാളികളാണ് . ❑

# ശവം പള്ളിയ്ക്കകത്ത് അടക്കിയതിനെക്കുറിച്ച് ഒരു വിവരണം (1866)

244. ഒളശയിൽ ....... ചാക്കോയുടെ മകൻ കത്തനാർ ..... മർക്കോസ് കത്തനാരുടെ മകൾ ചാച്ചി എന്ന പെണ്ണിനെ കെട്ടിയിരുന്നാറെ അവർക്കു എട്ടു മാസം ഗർഭം ആയപ്പോൾ ദേഹമൊക്കെയും നീരുവന്നു കോട്ടയത്ത് .... കൊണ്ടുവന്നു പാർപ്പിച്ച് പ്രസവം കഴിഞ്ഞു നാലാറു ദിവസം കഴിഞ്ഞാറെയും ദീനത്തിനു ഭേദം വരാതെ മരിച്ചുപോകയും ഘോഷത്തോടുകൂടെ ചെറിയപള്ളിയിൽ കൊണ്ടുപോയി പള്ളിയകത്ത് മുൻ ശെമ്മാശന്മാരെ അടക്കിവരുന്ന സ്ഥലത്ത് പള്ളിയകത്തു അഴിക്കുനേരെ തെക്കുവശത്തു പെട്ടിയിൽ വച്ച് 1042-മാണ്ടു വൃശ്ചിക മാസം 14-നു അടക്കുകയും ചെയ്തു. എന്നാൽ ഇനിമേലിൽ പള്ളിയകത്ത് പട്ടക്കാരെ അല്ലാതെ ആരെയും അടക്കികൂടാ എന്നു നിശ്ചയിച്ചു പള്ളിക്കു പടിഞ്ഞാറ് നാടകശാല തീർപ്പിച്ച് വളരെ സംവത്സരം മുമ്പുതൊട്ടു പ്രഭുക്കന്മാരെ കൂടെയും അതിൽ അടക്കി വരുന്നതും പ്രസവം കഴിഞ്ഞാൽ 54 ദിവസം കഴിയാതെ സ്ത്രീകൾ പള്ളിയകത്തു പ്രവേശിച്ചു കൂടായെന്നു പ്രത്യേകം വേദമര്യാദ ഉള്ളതും ആയിരിക്കുമ്പോൾ ഈ ശവം പള്ളിയകത്തു അടക്കണമെന്നു തോന്നിയത് ഹൃദയത്തിൻറെ വൻ കുരുട്ടും അഹമ്മതിയുടെ ഉച്ചവും ദൈവനിഷേധവും ആകുന്നു എന്ന് കുരുടന്മാർ അല്ലാത്തവർക്ക് അറിയാവുന്നതും ആകുന്നു. അതു തന്നെയുമല്ല വേങ്കടത്തു കത്തനാരച്ചന്മാരെന്നു പേരു പറയുന്ന അച്ചന്മാർ മുതലായ എല്ലാ അച്ചന്മാരും കൂടി ..... കത്തനാർക്കു കുറെ ദിവസം മുമ്പ് പാലക്കുന്നൻറെ അമിശ മുടക്കു വരുത്തി കുർബ്ബാന ചൊല്ലിക്കൂടാ എന്നു വിരോധിച്ചത് ...ക്കൻറെ അവധിയിൽ ഉണ്ടാകുന്ന വരവ് അനുഭവിക്കാമെന്നു കരുതികൊണ്ട് ആകുന്നുവെന്നും ഈ ദൈവവിരോധവും ന്യായക്കേടും ആയി പള്ളിയകത്തു ശവം അടക്കിയതിനെക്കുറിച്ച് അല്പമെങ്കിലും വിരോധം പറഞ്ഞാൽ അതിൽ വച്ച് ഒരു കാശിനു .... ഉപകാരം ഇല്ലാത്തതുകൊണ്ടു ആകുന്നു എന്നും വിചാരിച്ചാൽ എല്ലാവർക്കും അറിയാവുന്നതും ആകുന്നു. വിശേഷിച്ചും നാടകശാല എന്നു പറഞ്ഞാൽ സ്ത്രീകൾ വേഷം ധരിച്ചു നാടകം കളിക്കുന്ന



ഒരു പുരയുടെ പേരായിരിക്കുമ്പോൾ പള്ളിയുടെ മുഖമണ്ഡപമെന്ന പേരു പറവാൻ ന്യായമായിരിക്കുമ്പോൾ നാടകശാലയെന്നു അഹമ്മതി ആയി ഇപ്പറഞ്ഞ അവസ്ഥയ്ക്കു യോഗ്യമുള്ളതായ ആ പേരോടുകൂടെ ഈ പ്രവൃത്തിയെയും കൂട്ടിനോക്കുമ്പോൾ ശരാശരി ആയി കാണുന്നു. മുൻ യൂദന്മാരുടെ ശുദ്ധമുള്ള ആലയത്തിൽ പന്നിയെ അറുത്തു ബലി കഴിച്ചതും ഇപ്പോൾ മലയാളത്തിലുള്ള അസീറിയാക്കാരുടെ പള്ളികളിൽ ചെയ്തുവരുന്ന ക്രിയകളും തമ്മിൽ കൂട്ടിനോക്കിയാൽ നന്നായി ചേർന്നു കാണുന്നു. എങ്ങനെ ആയാലും ....

(ഇടവഴിക്കൽ ഡയറിയിൽ നിന്നും)

# Keeping Him alive in our life

## (Matthew 2:19–23)



**Fr. Nithin V. Rajan**

The angels and the shepherd sang with Joy. The wise men thanked God for the star and praised and honored Him. Joseph and Mary swaddled Him during His birth, but some were disturbed by His coming. When the wise men asked King Herod where the King of Jews is born. There was uproar in the city, thousands of innocents were slaughtered. The Holy family had to escape from Bethlehem to keep baby Jesus alive.

### ❑ Problems not to break us but to make us:

Let us not be too anxious or distracted by Herods in our life. They try to play with us and take away the peace, our time and attention. That doesn't mean we ignore the problems of our lives just do what is needed. We usually overthink and make simple things complicated.

Sometimes when we run with all problems we think why these things are happening in our lives. We fail to discern the will of God in our life, also that this run is to keep us alive. When we read the scripture in Genesis 19:15-16 "With the coming of dawn, the angels urged Lot, saying, "Hurry! Take your wife and your two daughters who are here, or you will be swept away when the city is punished. When he hesitated, the men grasped his hand and the hands of his wife and of his two daughters and led them safely out of the city, for the Lord was merciful to them". From the above portion we are sure that we may be hesitant to run away to save ourselves but God leads us to still waters even though we feel it is not correct from our narrow viewpoint the view from above has more clarity and purity. When we face any difficulty, we can be courageous as nothing happens without the will of God and he would not lead us to temptation which is above our strength.

The choice is ours either die with the problem or flee away from it. Always running away is not a defeat. It means I have more priority to other things than the cat and dog fights. It means I love peace over egos.

### ❑ Keeping the lamp burning:

It is easy to put off the light of the lamp as a simple blow will put it out. To keep the lamp up we need to keep pouring oil and keep it in a place where it won't be put off. To destroy is easy but to build it takes ages. Christ has to be alive in our lives. We need to keep God in us alive, or else we may be physically alive but spiritually dead and this is of no use with such a life. We need to have Christ everyday, everywhere in our lives. We need to keep checking our self to whom we give first place in our lives, in not just Sunday or feast and fast days. We should say like St Paul "For to me to live is Christ, and to die is gain". As without Christ our days will be wasted and our soul gains no profit. Christ needs to be there in each breath we take. There is nothing without Him because He is our strength, hope and refuge. If we desire to be with Him, we need to be like Him as the scripture says in 1 John 3:3 "All who have this hope in Him purify themselves, just as He is pure".

We need to make space, if our hands are full we wouldn't be able to put more into it or carry anything. Same way if there is no space, Christ will not be able to grow in us. Everything starts with God and the fulfilment is only in Him as He is the Alpha and Omega. Where there is a spark, the fire starts but if we need to keep the fire we need to find ways to refuel it or will be put out soon.

### ❑ Guidance from above:

Matthew 2:19–23 "After Herod died, an angel of the Lord appeared in a dream to Joseph in Egypt and said, "Get up, take the child and his mother and go to the land of Israel, for those who were trying to take the child's life are dead. "So he got up, took the child and his mother and went to the land of Israel. But when he heard that Archelaus was reigning in Judea in place of his father Herod, he was afraid to go there. Having been warned in a dream, he withdrew to the district of Galilee, and he went and lived in a town called Nazareth. So was fulfilled what was said through the prophets, that he would be called a Nazarene"

We are not the unwanted because God has a plan, as it says Ephesians 2:10 "For we are God's handiwork, created in Christ Jesus to do good works, which God prepared in advance for us to do". If you desire to do God's will above all else—above all personal desires and personal relationships—you can rest with complete and utter confidence in the conviction that God will direct you".

When we submit ourselves to God, He becomes our GPS - God's Positioning System. He will lead us to the right path. That time, with faith, we can say even if walk through the deepest darkness we will not be afraid, as if God brought us here, He will take us through it. We can say all this only when God is with us and guides us. The old is past, it's a new beginning every day. Only God can clean us as no one else knows our stains better than Him. God is ever loving and ready to forgive His children so let us turn back to him.

As we have stepped into this New Year -2022 the promise of Our lord says "For I know the plans I have for you,' declares the Lord, 'plans to prosper you and not to harm you, plans to give you a hope and a future." Jeremiah 29:11. Amen.

❑





## പോനോടത്ത് മത്തായി കത്തനാരുടെ 100–ാമത് ചരമ വാർഷികം

1912–ൽ മലങ്കരയിൽ കാതോലിക്കേറ്റ് പുനഃസ്ഥാപിക്കപെട്ട അന്ന് മുതൽ പ. വട്ടശ്ശേരി തിരുമേനിയോടൊപ്പം ചേർന്ന് നിൽക്കുകയും മുളന്തുരുത്തിയിലെ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മക്കളെ കോഴി തന്റെ ചിറകിൻ കീഴിൽ കാത്തുപരിപാലിക്കുന്നതുപോലെ കാത്തുപരിപാലിച്ച് വളർത്തി നടത്തിയതുമായ പോനോടത്ത് മത്തായി കത്തനാർ അതിനു വിലയായി സ്വന്തം ജീവൻ പോലും നൽകേണ്ടി വന്നതിന്റെ 100–ാമത് ചരമ വാർഷികം ഡിസംബർ 23–നു നടന്നു. അന്നേ ദിവസം മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയിൽ നടന്ന വിശുദ്ധ കുർബ്ബാനയ്ക്ക് ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ്മെത്രാപോലീത്ത മുഖ്യകാർമ്മികത്വം വഹിക്കുകയും, മത്തായി കത്തനാരുടെ പൗത്ര പുത്രന്മാരിൽ ഒരാളായ നാഗ്പുർ സെന്റ് തോമസ് ഓർത്തഡോക്സ്തിയോളജിക്കൽ സെമിനാരി പ്രിൻസിപ്പാളായ ഫാ. ഡോ. ജോസി ജേക്കബ്, മാർത്തോമ്മൻ പള്ളി വികാരിമാരായ ഫാ. ജിയോ ജോർജ് മട്ടമ്മേൽ, ഫാ. ഡേവിഡ് തങ്കച്ചൻ എന്നിവർ സഹകാർമികത്വം വഹിക്കുകയും ചെയ്തു.

മത്തായി കത്തനാരുടെ മറ്റൊരു പൗത്ര പുത്രനായ എബിൻ മത്തായി (എബി പോനോടത്ത് ) നല്ലൊരു സംഘാടകനും, പ്രാസംഗികനും 2014 മുതൽ 2021 വരെ തുടർച്ചയായി മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയുടെ ഓരോ വർഷവും തിരഞ്ഞെടുക്കപ്പെട്ടുപോരുന്ന സെക്രട്ടറിയും നിലവിൽ മാർത്തോമ്മൻ പള്ളിയുടെ ട്രസ്റ്റിയും അഖില മലങ്കര പ്രാർത്ഥനയോഗത്തിന്റെ നോർത്ത് സെൻട്രൽ സോണിന്റെ ഓർഗനൈസറുമാണ്.



**മഹാത്മാഗാന്ധി യൂണിവേഴ്സിറ്റി സ്കൂൾ ഓഫ് പെഡഗോഗിക്കൽ സയൻസസിൽ നിന്ന് എം.എഡ് നു രണ്ടാം റാങ്ക് ലഭിച്ച രേഷ്മ ഷാജു. കുളനട പെരുവിളക്കിഴക്കേതിൽ ഫാ. ടിനോ തങ്കച്ചന്റെ ഭാര്യയും അഖില മലങ്കര ശുശ്രൂഷക സംഘം തുമ്പമൺ ഭദ്രാസന ജനറൽസെക്രട്ടറി മാത്തൂർ ആശാരിയ്യേത്ത് ഉഷ ഭവനിൽ ഷാജുവിന്റെയും ജിജി ഷാജുവിന്റെയും മകളുമാണ്.**

**The Online Official News Bulletin of MOSC Vol 4 (Totatl issues 56)**

**മലങ്കര ഓർത്തഡോക്സ് സഭ ന്യൂസ് ബുള്ളറ്റിനിന്റെ നാലാം വാല്യം മുഴുവൻ (56 ലക്കം) ഈ ലിങ്കിൽ ലഭ്യമാണ്.**



**ESAF Bank MD Paul Thomas visited HH The Catholicose.**



**കോട്ടയം ഭദ്രാസനത്തിലെ കാരമൂട് സെന്റ് മേരീസ് സെഹിയോൻ ഓർത്തഡോക്സ് പള്ളി പരിശുദ്ധ കാതോലിക്കാ ബാവായ്ക്കു സ്വീകരണം നൽകി.**



ദേവലോകത്ത് സംയുക്ത ഓർമപ്പെരുന്നാളിന് തോമസ് മാർ അത്തനാസിയോസ് കൊടിയേറ്റുന്നു. ദേവലോകം അരമന മാനേജർ ഫാ. യാക്കോബ് തോമസ്, ഫാ. ഏബ്രഹാം ജോർജ് പാറമ്പുഴ, സഭാ മാനേജിങ് കമ്മിറ്റി അംഗം ജേക്കബ് കൊച്ചേരി തുടങ്ങിയവർ സമീപം.

## ദേവലോകത്ത് ബാവാമാരുടെ ഓർമപ്പെരുന്നാൾ കൊടിയേറി

കോട്ടയം • മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആസ്ഥാനമായ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ സംയുക്ത ഓർമപ്പെരുന്നാളിന് തുടക്കമായി. ഇവിടെ കബറടങ്ങിയിരിക്കുന്ന പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ, പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ, പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ, പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ എന്നിവരുടെ പെരുന്നാളാണ് ആചരിക്കുന്നത്.

ഡോ.തോമസ് മാർ അത്തനാസിയോസ് കൊടിയേറ്റ് നിർവഹിച്ചു. 31ന് 7ന് ഫാ. ഇട്ടി തോമസ് കുർബാന അർപ്പിക്കും. 6.30ന് വൈദിക സെമിനാരി പ്രിൻസിപ്പൽ ഫാ.ഡോ.റജി മാത്യൂസ് പ്രസംഗിക്കും. ജനുവരി ഒന്നിന് 7ന് കുർബാനയ്ക്കു വൈദിക ട്രസ്റ്റി ഫാ.ഡോ. എം.ഒ.ജോൺ കാർമികത്വം വഹിക്കും. 6.30ന് സൺഡേ സ്കൂൾ ഡയറക്ടർ ജനറൽ ഫാ.ഡോ.വർഗീസ് വർഗീസ് പ്രസംഗിക്കും. 2ന് രാവിലെ 7.30ന് ഫാ.ഡോ.ജോൺസ് ഏബ്രഹാം കോനാട്ട് കുർബാന അർപ്പിക്കും.

തീർഥാടകർക്ക് മാർ ഏലിയാ കത്തീഡ്രലിലും കഞ്ഞിക്കുഴിയിലും സ്വീകരണം നൽകും. 6ന് സന്ധ്യാനമസ്കാരം, തുടർന്ന് ഡോ.സഖറിയാസ് മാർ അപ്രേം അനുസ്മരണ പ്രഭാഷണം നടത്തും. തുടർന്ന് ആശീർവാദം, നേർച്ച ഭക്ഷണം. പ്രധാന പെരുന്നാൾ ദിനമായ 3ന് 7.30ന് മൂന്നിന്മേൽ കുർബാന. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പ്രധാന കാർമികത്വം വഹിക്കും.

അനുസ്മരണ പ്രസംഗം, കബറിങ്കൽ ധൂപപ്രാർഥന, പ്രദക്ഷിണം, നേർച്ച ഭക്ഷണം എന്നിവ നടക്കും. സഭയിലെ മെത്രാപ്പൊലീത്തമാർ പെരുന്നാൾ ചടങ്ങുകളിൽ സഹകാർമികരായിരിക്കും. കോവിഡ് മാനദണ്ഡം പാലിച്ചാണ് ശുശ്രൂഷകൾ. ഓൺലൈനായി സംബന്ധിക്കാൻ സൗകര്യമുണ്ട്.

ഫാ.ഇട്ടി തോമസിന്റെ നേതൃത്വത്തിൽ കമ്മിറ്റികൾ പ്രവർത്തനം തുടങ്ങിയെന്നു ദേവലോകം അരമന മാനേജർ ഫാ.യാക്കോബ് തോമസ് അറിയിച്ചു.



വളയൻചിറങ്ങര സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിലെ മാർ ബർണബാസ് യുവജന പ്രസ്ഥാനം അതിന്റെ ചാരിറ്റി പ്രവർത്തനങ്ങളുടെ ഭാഗമായി പ്രസിഡന്റ് ഫാ. വിനീത് തോമസ്, സെക്രട്ടറി വിമൽ മാത്യു, വൈസ് പ്രസിഡന്റ് റൂണി മത്തായി എന്നിവരുടെ നേതൃത്വത്തിൽ പെരുമ്പാവൂർ താലൂക്ക് ഗവണ്മെന്റ് ആശുപത്രിയിൽ രോഗികൾക്കും അവരുടെ കൂട്ടിയിരിപ്പുകാർക്കും ഉച്ചഭക്ഷണം നൽകി.



കൊല്ലം ഭദ്രാസനത്തിലെ കൈതക്കോട് സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയുടെ ചാരിറ്റി പ്രവർത്തനത്തിന്റെ ഭാഗമായി ഇടവക ജനങ്ങൾ നിർമ്മിച്ച് നൽകിയ ഭവനത്തിന്റെ താക്കോൽ കൊല്ലം ഭദ്രാസന മെത്രാപ്പോലീത്ത അഭിവന്ദ്യ സക്കറിയ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ കുടുംബത്തിന് കൈമാറി.




## മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ: ചരിത്രം, രേഖകൾ

### ഡെറിൻ രാജു, ജോയ്സ് തോട്ടയ്ക്കാട്

**അവതാരിക: ഡോ. പോൾ മണലിൽ.**

പഠനം ഡോ. എം. കുര്യൻ തോമസ്. മലങ്കര അസോസിയേഷനുമായി ബന്ധപ്പെട്ട വിവിധ വിഷയങ്ങളെക്കുറിച്ച് സഭാചരിത്ര ഗവേഷകനായ വർഗീസ് ജോൺ തോട്ടപ്പുഴയുടെ ആധികാരിക ലേഖനങ്ങൾ. ഇതുവരെ പുറത്തു വരാത്ത വിലമതിക്കാനാവാത്ത അതിശ്രേഷ്ഠ ചരിത്രരേഖകൾ.

അസോസിയേഷൻ നടപടിചട്ടം, മെത്രാൻ തിരഞ്ഞെടുപ്പ് നടപടിചട്ടം, വർക്കിംഗ് കമ്മിറ്റി – മാനേജിംഗ് കമ്മിറ്റി നടപടിചട്ടം, അസോസിയേഷൻ മിനിട്സുകൾ (18961911), മാനേജിംഗ് കമ്മിറ്റി മിനിട്സ് (18861934), മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടെ പേരുകൾ (18762017), അസോസിയേഷൻ അംഗങ്ങളുടെ പേരുകൾ (1876, 1911), വർക്കിംഗ് കമ്മിറ്റി, റൂൾ കമ്മിറ്റി, സ്ക്രീനിംഗ് കമ്മിറ്റി, മോണിട്ടറിംഗ് കമ്മിറ്റി അംഗങ്ങളുടെ പേരുകൾ, സുന്നഹദോസ് സെക്രട്ടറിമാരുടെ പേരുകൾ, വരണാധികാരികളുടെ പേരുകൾ തുടങ്ങി മലങ്കര അസോസിയേഷനുമായി ബന്ധപ്പെട്ട എല്ലാ വിവരങ്ങളും.

**പ്രസാധകർ: സോഫിയാ ബുക്സ്, കോട്ടയം. 900 പേജുകൾ. വില 600 രൂപ മാത്രം.**

**കോപ്പികൾക്ക് 70122 70083 എന്ന വാട്ട്സാപ്പ് നമ്പറിൽ ബന്ധപ്പെടുക.**



തിരുവനന്തപുരം ശ്രീകാര്യം ആശ്രയം ബാലികാ ഭവനത്തിലെ സെന്റ് ജോർജ്ജ് ഓർത്തോഡോക്സ് ചാപ്പൽ 2021 ഡിസംബർ 27, 28 തീയതികളിൽ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസിന്റെ മുഖ്യ കാർമ്മീകത്വത്തിൽ കൂദാശ ചെയ്തു പ്രതിഷ്ഠിച്ചു.



ജീന ജോർജ്, VIT (Vellore Institute of Technology) യിൽ നിന്നും കമ്പ്യൂട്ടർ സയൻസിൽ ഡോക്ടറേറ്റ് കരസ്ഥമാക്കി. ഓമല്ലൂർ സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമായ ജോർജ് ഫിലിപ്പിന്റെയും മകളും, ഡോ. അരുൺ ടോം മാത്യുവിന്റെ ഭാര്യയുമാണ്.